അപകടങ്ങളിൽനിന്നും പൈശാചിക ഉപദ്രവങ്ങളിൽനിന്നും സുരക്ഷിതത്വവും സാമൂഹിക ജീവിത വിജയവും കുടുംബജീവിത വിജയവും സമാധാനവും ലഭിച്ചു- നന്ദി.









**T.V. VERGHESE**- Rtd. Deputy Director (Edn)

**KUNJANAM**-Rtd. Income Tax-Officer

**Mrs.&Mr. T.V. GEEVARGHESE**

**GREGORY, MARIA, LENY**

# മലങ്കരസഭ

ദേവലോകം കോട്ടയം–686 038
ലക്കം: 5 പുസ്തകം 55
മെയ് 1999




PATRON SAINT



## ഉൾത്തുടിപ്പുകൾ

## എഡിറ്റോറിയൽ

# 'വി.ബി.എസും' 'ഓറിയന്റേഷനും' സമന്വയിച്ച ഒരു പുതിയ വെക്കേഷൻ പരിപാടിയുടെ പ്രസക്തി

ഫാ. ഡോ. ജേക്കബ് കുര്യൻ

അവധിക്കാല-ബൈബിൾസ്കൂൾ പദ്ധതി കാലികമായി പുനരാവിഷ്ക്കരിക്കപ്പെടേണ്ടിയിരിക്കുന്നു. സൺഡേസ്കൂളുകൾ അത്ര ഫലപ്രദമായി നടക്കാതിരുന്ന നവീകരണസഭാപാരമ്പര്യത്തിൽ ആരംഭിച്ചതാണ് വി.ബി.എസ്. അതുപോലെ അവധിക്കാലം വെറുതെ ചെലവിട്ടിരുന്ന ഒരു സാഹചര്യത്തിലാണ് പത്തുദിവസം ബൈബിൾ പഠിക്കുന്ന ക്രമീകൃതസംവിധാനം ഉടലെടുത്തത്. സൺഡേസ്കൂളുകൾ ഫലപ്രദമായി നടക്കുകയും ബൈബിളും വിശ്വാസകാര്യങ്ങളും പഠിക്കുവാൻ അതിൽ ക്രമീകൃതമായി സംവിധാനം ഉണ്ടാകുകയും, കുട്ടികൾക്ക് അവധിക്കാലം പ്രയോജനപ്പെടുത്തുവാൻ പല പുതിയ പരിപാടികളും രൂപപ്പെടുകയും ചെയ്തിരിക്കുന്ന സാഹചര്യത്തിൽ വി.ബി.എസ്. ഒരു വിലയിരുത്തലിനു വിധേയമാകേണ്ടിയിരിക്കുന്നു.

പത്തു ദിവസത്തോളം വിനോദവും വിജ്ഞാനവും ചേർത്ത് ദേവാലയാന്തരീക്ഷത്തിൽ നടത്തുന്ന വി.ബി.എസ്. ശ്രദ്ധേയമാകുന്നതിന്റെ പ്രധാന കാരണം അതിന്റെ വൈജ്ഞാനിക മേന്മയെക്കാൾ ആസൂത്രണമേന്മയാണ്. ഈ ആസൂത്രണമേന്മതന്നെ, ആവർത്തനവിരസമായിത്തീർന്നുവെന്ന് വിമർശനം ഉയർന്നിട്ടുണ്ട്. ഇപ്പോൾ നടക്കുന്ന വി.ബി.എസ്. പരിപാടി, വ്യക്തിത്വവികസനത്തിലൂന്നിയ ഒരു മാർഗ്ഗദർശന (ഓറിയന്റേഷൻ) പരിപാടിയായി രൂപം പ്രാപിക്കണമെന്നാണ് പ്രധാന നിർദ്ദേശം. വിനോദവേളകളും, വൊക്കേഷണൽ ഗൈഡൻസും, മൂല്യവിദ്യാഭ്യാസവും, സെക്കുലർ പഠന വിഷയങ്ങളിലും അനുബന്ധമേഖലയിലും വിദഗ്ദ്ധ മാർഗ്ഗദർശനവും സമന്വയിച്ച പത്തുദിവസത്തെ അവധിക്കാല പരിപാടി ഭംഗിയായി നടപ്പിലാക്കാൻ കഴിയും. പള്ളി ബജറ്റിൽനിന്ന് കാര്യമായ കൈത്താങ്ങലും അല്പം വിശദമായ പ്ലാനിങ്ങും ഉണ്ടായാൽ വിപ്ലവകരമായ ഒരു ക്രിസ്ത്രീയ സാക്ഷ്യശുശ്രൂഷ ഉരുത്തിരിയും.

പ്രീ-പ്രൈമറി, പ്രൈമറി, ഹൈസ്കൂൾ വിഭാഗങ്ങളിലായി പ്രധാന സെക്കുലർ പാഠ്യവിഷയങ്ങൾക്ക് വ്യക്തിത്വവികസനത്തിലൂന്നിയ വിദഗ്ദ്ധമാർഗ്ഗദർശനത്തിന് സമയം ഉണ്ടായിരിക്കണം. കുട്ടികളുടെ അഭിരുചികൾ കണ്ടെത്തി അവയ്ക്ക് പോഷണം നല്കുന്ന കുറേ മണിക്കൂറുകൾ ഉണ്ടാകണം. രണ്ടിനും ചില വിദഗ്ദ്ധരുടെ സേവനം, പ്രതിഫലം കൊടുത്തുതന്നെ ലഭ്യമാക്കണം. ഇപ്പോൾ വിശദമായി തയ്യാറാക്കപ്പെടുന്ന വി.ബി.എസ്. പാഠപുസ്തകങ്ങളുടെയും വർക്കുബുക്കുകളുടെയും സ്ഥാനത്ത്, ലഘുവെങ്കിലും ജീവിതസ്പർശിയായ ധാർമ്മിക (ബൈബിളുൾപ്പെടെ) ബോധന സഹായികൾ രൂപപ്പെടണം. മതപരിഗണനയ്ക്കതീതമായി, ഒരു പ്രദേശത്തുള്ള എല്ലാ കുട്ടികൾക്കും പ്രയോജനപ്പെടുന്ന രീതിയിൽ പ്രവേശന സൗകര്യമുണ്ടായിരിക്കണം. സഭകളുടെയും മതങ്ങളുടെയും വൈവിധ്യങ്ങൾക്കിടയിൽ ദൈവാനുഭവവും, മൂല്യബോധവും, സഹിഷ്ണതയും, സഹകരണവും പരിശീലിക്കുവാൻ സാധിക്കുന്ന ഒരു വിശാലദർശനത്തോടെ ഈ അവധിക്കാല പരിപാടി ആവിഷ്ക്കരിക്കപ്പെട്ടാൽ ക്രിസ്തീയ സാക്ഷ്യത്തിന് ഒരു ദിശാബോധം നല്കുവാൻ കഴിയും.

## മലങ്കരസഭ ഓഫീസിൽ കംപ്യൂട്ടർ

മലങ്കരസഭയ്ക്ക് സ്വന്തമായി D.T.P. സംവിധാനം ഉണ്ടായ വിവരം സസന്തോഷം അറിയിക്കുന്നു. ഈ ലക്കം മലങ്കരസഭ മാസിക നമ്മുടെ കംപ്യൂട്ടറിൽ തന്നെ ചെയ്തതാണ്. ഒന്നു രണ്ടു മാസങ്ങൾക്കകം വരിക്കാരുടെ എല്ലാ വിവരങ്ങളും ഉൾപ്പെടുത്തി ഓഫീസ് സംവിധാനം കംപ്യൂട്ടർവത്കരിക്കുന്നതാണ്.

# പ. കാതോലിക്കാബാവായുടെ കത്ത്

കർത്താവിൽ പ്രിയരേ,

ഇപ്പോൾ സ്കൂളുകൾക്കും കോളേജുകൾക്കും അവധിക്കാലമാണല്ലോ. ഈ സമയത്തു നമ്മുടെ കുഞ്ഞുങ്ങൾ എങ്ങനെയാണു സമയം ചെലവഴിക്കേണ്ടതു എന്നതിനെക്കുറിച്ചുള്ള നമ്മുടെ ചിന്തകളാണു നിങ്ങളുമായി പങ്കിടുവാൻ ആഗ്രഹിക്കുന്നത്.

മനുഷ്യജീവിതത്തിൽ സമയം ഏറ്റവും വിലപ്പെട്ട ഒരു ഘടകമാണ്. സമയത്തിന്റെ വില അതു കഴിഞ്ഞുപോയ ശേഷമേ സാധാരണ നാം മനസ്സിലാക്കുകയുള്ളൂ. ഓരോ നിമിഷവും ഓരോ ദിവസവും നമുക്കു വിലപ്പെട്ടതാണ്. നമ്മുടെ കുഞ്ഞുങ്ങൾ അതു മനസ്സിലാക്കണം.

അവധിക്കാലം വിശ്രമത്തിനുള്ളതാണെങ്കിലും അതു എങ്ങനെ ചെലവഴിക്കണം എന്നതിനെക്കുറിച്ചു നമുക്കു ഒരു ലക്ഷ്യം ഉണ്ടായിരിക്കണം. ഇതു അദ്ധ്വാനശീലരുടെ ലോകമാണ്. കൂടുതൽ പരിശ്രമിക്കയും കൂടുതൽ മാർക്കു വാങ്ങി ജയിക്കയും ചെയ്യുന്ന കുട്ടികളാണു ജീവിതത്തിൽ ഏറെ വിജയിക്കുക. നമ്മുടെ കുഞ്ഞുങ്ങൾ അവരുടെ പഠനത്തിലും ജോലിയിലും ജീവിതത്തിലും നേട്ടങ്ങൾ കൈവരിക്കുന്നവരാകണം എന്നതാണു നമ്മുടെ ആഗ്രഹം.

ക്രൈസ്തവജീവിതത്തിന്റെ മുഖമുദ്രയാണ് പ്രാർത്ഥനയും പ്രവർത്തനവും. ശരിയായി പ്രാർത്ഥിക്കുന്നവനുമാത്രമേ ശരിയായി പ്രവർത്തിക്കുവാൻ കഴിയൂ. ശരിയായി പ്രവർത്തിക്കുന്നവനു മാത്രമേ ശരിയായി പ്രാർത്ഥിക്കുവാനും കഴിയൂ. ആയതിനാൽ പ്രാർത്ഥനയും പ്രവർത്തനവും ജീവിതത്തിന്റെ ഉയർച്ചയിലേക്കുള്ള പടികളാണ്. കുഞ്ഞുങ്ങൾ ആ പടികൾ ചവിട്ടി മുകളിലേക്കു കയറുവാൻ യത്നിക്കണം. എവിടെ പ്രാർത്ഥന കുറയുന്നുവോ അവിടെ പ്രവർത്തനവും കുറയും. ജീവിതത്തിന്റെ ആരോഹണക്രമം തെറ്റി, അവരോഹണ ക്രമത്തിലായി താഴേക്കു പതിക്കും. ആയതിനാൽ നമ്മുടെ കുഞ്ഞുങ്ങളെല്ലാവരും പ്രത്യേക ശ്രദ്ധയോടും കരുതലോടും കൂടി ജീവിക്കണം.

ലോകത്തെക്കുറിച്ചുള്ള അറിവു ലഭിക്കുന്നതിനു പത്രമാസികകൾ, റ്റി.വി. തുടങ്ങിയ മാധ്യമങ്ങൾ നല്ലൊരു പങ്കു വഹിക്കുന്നുണ്ട്. എന്നാൽ നാം നല്ലതു തെരഞ്ഞെടുക്കാൻ അഭ്യസിക്കേണ്ടിയിരിക്കുന്നു. നല്ല പുസ്തകങ്ങൾ വായിക്കുന്നതും നല്ല പ്രസംഗങ്ങൾ കേൾക്കുന്നതും അറിവു വർദ്ധിപ്പിക്കുന്നതിനു സഹായിക്കും.

അവധിക്കാലം പലവിധ കോൺഫറൻസുകളുടെ സമയമാണല്ലോ. വർഷത്തിലൊരിക്കൽ മാത്രം ഒരുമിച്ചു കൂടുന്ന മേളകളായി കോൺഫറൻസുകൾ ആകാതിരിക്കാൻ സംഘാടകർ ശ്രദ്ധിക്കേണ്ടതാണ്. നമ്മുടെ വിദ്യാർത്ഥിവിദ്യാർത്ഥിനികൾക്കും യുവജനങ്ങൾക്കും ആവശ്യമായ ദൈവഭയവും സഭാസ്നേഹവും അറിവും നേതൃത്വഗുണവും ഉണ്ടാകുവാൻ ആവശ്യമായ വിധത്തിൽ വിവിധ പരിപാടികൾ സംഘടിപ്പിക്കേണ്ടതാണ്.

സഭയുടെ ഭാവി നമ്മുടെ യുവജനങ്ങളുടെ സഭാസ്നേഹത്തെ ആശ്രയിച്ചിരിക്കുന്നു. അവരുടെ സഭാസ്നേഹത്തിലും അർപ്പണബോധത്തിലും നമുക്കു വിശ്വാസമുണ്ട്. അവർ ധാരാളമായി സഭാസേവനത്തിനും സുവിശേഷവേലക്കുമായി മുമ്പോട്ടു വരേണ്ടിയിരിക്കുന്നു.

നമ്മുടെ ആളുകൾ സഭാ പ്രസിദ്ധീകരണങ്ങൾ വരുത്തുകയും വായിക്കയും ചെയ്യണം എന്ന് നാം ആഗ്രഹിക്കുന്നു. ഇപ്പോഴത്തെ നില തൃപ്തികരമല്ല. ഈ കാര്യത്തിൽ ഇടവക വികാരിമാരും ആദ്ധ്യാത്മിക സംഘടനാപ്രവർത്തകരും ശ്രദ്ധിക്കേണ്ടതാണ്.

ഓരോ കുടുംബത്തിലും പാട്ട്, വേദവായന, പ്രാർത്ഥന എന്നിവ ദിനവും നടത്തേണ്ടതാണ്. സന്തോഷവും സമാധാനവും പരസ്പരസ്നേഹവുമുള്ള കുടുംബങ്ങളാണ് സഭയുടെ സമ്പത്ത്. ഈ കാര്യത്തിലും നാം വേണ്ടത്ര ശ്രദ്ധയുള്ളവരായിരിക്കണം.

നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണം, പെന്തിക്കൊസ്തി എന്നീ പെരുന്നാളുകൾ കൊണ്ടാടുന്ന ഈ സമയത്തു ദൈവത്തിന്റെ പരിശുദ്ധ റൂഹാ നമ്മെ പുതുക്കുകയും ശക്തീകരിക്കയും ചെയ്യട്ടെ.

നമ്മുടെ സഭയെ അഭിമുഖീകരിക്കുന്ന എല്ലാ പ്രയാസങ്ങളെയും പരിശോധനകളെയും അതിജീവിക്കുവാൻ ആവശ്യമായ കൃപ ദൈവം തമ്പുരാൻ നമുക്കു പ്രദാനം ചെയ്യട്ടെ. ശാശ്വതമായ സമാധാനവും സന്തോഷവും സഭയിൽ സംജാതമാകുവാൻ ദൈവത്തിന്റെ പരിശുദ്ധ റൂഹാ സഹായിക്കട്ടെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

കർത്താവേശുമിശിഹായിൽ നിങ്ങളുടെ പ്രധാന ഇടയൻ

കാതോലിക്കേറ്റ് അരമനയിൽനിന്ന്

1.5.1999

# സുവിശേഷ സന്ദേശം

ഫാദർ റ്റി.ജെ. ജോഷ്വ

**മെയ് 16. സ്വർഗ്ഗാരോഹണത്തിനു ശേഷമുള്ള ഞായർ:**
**വേദഭാഗം: "ഇതു പറഞ്ഞശേഷം അവർ കാൺകെ അവൻ ആരോഹണം ചെയ്തു." (*അ.പ്ര. 1:9.*)**

സ്വർഗ്ഗാരോഹണപ്പെരുന്നാളിനെക്കുറിച്ച് ചിന്തിക്കുന്നതു ഉചിതമെന്നു വിചാരിക്കുന്നു. ആദ്യകാലങ്ങളിൽ ഉയിർപ്പുപെരുന്നാളായിരുന്നു പ്രധാനം. പ്രത്യേകമായി സ്വർഗ്ഗാരോഹണപ്പെരുന്നാൾ ആചരിക്കുന്നത് വൈകിമാത്രമാണ്. സുവിശേഷങ്ങളിൽ സ്വർഗ്ഗാരോഹണത്തെ സംബന്ധിച്ച് രണ്ടു പരാമർശങ്ങളെ ഉള്ളു. (*മർക്കോ. 16:19; ലൂക്കോ. 24:51*) സംഭവത്തിന്റെ വിശദാംശങ്ങൾ ലൂക്കോസ് അപ്പോസ്തോല പ്രവൃത്തികളിൽ നല്കുന്നു. (*1:112.*)

യോഹന്നാന്റെ സുവിശേഷത്തിൽ ആ സംഭവത്തെപ്പറ്റി വിവരിക്കുന്നില്ലെങ്കിലും കർത്താവിന്റെ ആരോഹണത്തെപ്പറ്റിയുള്ള പരാമർശമുണ്ട്. "മുമ്പേ ഇരുന്നിടത്തേയ്ക്കു കയറിപ്പോകുന്നതു കണ്ടാലോ"– (*6:62;*) "എന്റെ പിതാവും, നിങ്ങളുടെ പിതാവും, എന്റെ ദൈവവും നിങ്ങളുടെ ദൈവവുമായവന്റെ അടുക്കൽ ഞാൻ കയറിപ്പോകുന്നു." (*യോഹ. 20:17.*)

എബ്രായ ലേഖനകർത്താവ് യേശുക്രിസ്തുവിനെ വിശേഷിപ്പിക്കുന്നത്, "ആകാശത്തിൽക്കൂടി കടന്നുപോയ ഒരു മഹാപുരോഹിതൻ" (*4:14*) എന്നാണ്. പൗലോസിന്റെയും (*എഫേ. 1:21; 4:10 മുതൽ*) പത്രോസിന്റെയും (*1 പത്രോ. 3:22*) കത്തുകളിലും സ്വർഗ്ഗാരോഹണത്തെപ്പറ്റിയുള്ള വ്യക്തമായ പരാമർശങ്ങൾ ഉണ്ട്. അതുകൊണ്ട് പുതിയ നിയമത്തിൽ വ്യാപകമായി സ്ഥിരീകരിക്കപ്പെട്ട ഒരു സത്യമാണ് സ്വർഗ്ഗാരോഹണം.

സ്വർഗ്ഗാരോഹണം നമുക്ക് എപ്രകാരം അനുഗ്രഹകരമാകുന്നു? മൂന്നു കാര്യങ്ങൾ ചൂണ്ടിക്കാണിക്കുവാൻ കഴിയും.

(i) പരിശുദ്ധാത്മ നൽവരത്തിന് ഇത് ആവശ്യമായിരുന്നു: കർത്താവുതന്നെ വെളിപ്പെടുത്തി, "ഞാൻ പോകുന്നതു നിങ്ങൾക്കു പ്രയോജനം; ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല; ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും." (*യോഹ. 16:7*) യോഹന്നാൻ നല്കുന്ന ഒരു വിശദീകരണം ഈ ആശയത്തോടു ബന്ധപ്പെട്ടതാണ്. "യേശു അന്നു തേജസ്കരിക്കപ്പെട്ടിട്ടില്ലായ്കയാൽ ആത്മാവു വന്നിട്ടില്ലായിരുന്നു." (*യോഹ. 7:39*) ക്രിസ്തീയ സഭയ്ക്കു ലഭിച്ച ഏറ്റവും വലിയ ദാനം പരിശുദ്ധാത്മാവാണ്. ഒരു പുതിയ യുഗം കുറിക്കുവാൻ അതു കാരണമായി. സഭയെ മറ്റു സാമുദായിക സംഘടനകളിൽനിന്ന് വ്യതിരിക്തമാക്കിത്തീർക്കുന്നത് പരിശുദ്ധാത്മദാനമാണ്. നമ്മുടെ വ്യക്തിജീവിതത്തിലും പരിശുദ്ധാത്മാവിന്റെ ആവാസവും പ്രവർത്തനവുമാണ് നമ്മുടെ ക്രിസ്തീയതയുടെ മുഖമുദ്ര. അതുകൊണ്ട് ഇത്രമാത്രം പ്രാധാന്യമുള്ള പരിശുദ്ധാത്മാവിനെ—ക്രിസ്തുവിൽ അധിവസിച്ച അതേ ആത്മാവിനെത്തന്നെ—നമുക്കു ലഭിച്ചത് കർത്താവ് സ്വർഗ്ഗത്തിലേയ്ക്കു കരേറിപ്പോയതുകൊണ്ടാണ്.

(ii) സ്വർഗ്ഗാരോഹണം മൂലം നമുക്കൊരു മദ്ധ്യസ്ഥൻ പിതാവിന്റെ സന്നിധിയിലുണ്ട്: "ക്രിസ്തുയേശു മരിച്ചവൻ; മരിച്ചിട്ട് ഉയിർത്തെഴുന്നേറ്റവൻ തന്നേ; അവൻ ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കയും നമുക്കുവേണ്ടി പക്ഷവാദം കഴിക്കയും ചെയ്യുന്നു" (*റോമ. 8:34.*) ഈ ആശയം എബ്രായ ലേഖനകർത്താവ് കൂടുതൽ ശക്തിയോടെ പ്രസ്താവിക്കുന്നു: "ദൈവത്തോട് അടുക്കുന്നവർക്കുവേണ്ടി പക്ഷവാദം ചെയ്യുവാൻ സദാജീവിക്കുന്നു." (*എബ്രാ. 7:25.*) യോഹനാൻ ശ്ലീഹാ കർത്താവിനു നല്കിയിരിക്കുന്ന പേരുതന്നെ "പാറക്ലീത്താ", എന്നാണ്. (*1 യോഹ. 2:11.*) ആ വാക്കിന്റെ അർത്ഥം പക്ഷവാദം ചെയ്യുന്നവൻ, മദ്ധ്യസ്ഥത അർപ്പിക്കുന്നവൻ, സഹായകൻ, എന്നെല്ലാമാണ്. ഈ പേരുതന്നെ പരിശുദ്ധാത്മാവിനും നല്കിയിട്ടുണ്ട്. (*യോഹ. 14:26; 15:26; 16:7.*)

നമുക്ക് ഓരോരുത്തർക്കുവേണ്ടിയും, നമ്മുടെ ആവശ്യങ്ങളും അവസ്ഥകളുമറിഞ്ഞ് കർത്താവ് പിതൃസന്നിധിയിൽ മദ്ധ്യസ്ഥത അപേക്ഷിക്കുകയാണ്. നമ്മുടെ പരാജയങ്ങളിലൊക്കെയും നമുക്കു ധൈര്യം നല്കുന്നത് ഈ വിശ്വാസമാണ്. സ്വർഗ്ഗാരോഹണത്തിൽക്കൂടി കർത്താവിന്റെ ശുശ്രൂഷ അവസാനിക്കുക ആയിരുന്നില്ല, നേരേ മറിച്ച് അതു തുടരുകയാണ് പിതൃസന്നിധിയിൽ.

(iii) നമ്മുടെ മനുഷ്യത്വത്തിനു കൈവന്ന മഹത്വം: ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ പാപം മൂലം ദൈവകൃപയിൽനിന്ന് അകന്നു പോവുകയും തന്റെ തേജസ്സിനു മങ്ങൽ സംഭവിക്കുകയും ചെയ്തു. നമ്മെ യഥാസ്ഥാനപ്പെടുത്തുവാനാണ് കർത്താവ് വന്നതും മരിച്ചുയിർത്തെഴുന്നേറ്റതും. അവിടുന്ന് സ്വർഗ്ഗാരോഹണം ചെയ്തപ്പോൾ തന്റെ മനുഷ്യത്വം ഇവിടെ ഉപേക്ഷിച്ചിട്ടല്ല പോയത്. മനുഷ്യത്വത്തെ സ്വർഗ്ഗോന്നതങ്ങളിലേക്ക് ഉയർത്തുകയായിരുന്നു. ഒരാൾ പ്രസ്താവിക്കുന്നു: Ascension is the proof that manhood is destined for heaven, and not for the grave, that manhood is destined not for dissolution but for glory.' നമ്മുടെ മനുഷ്യത്വം സ്വർഗ്ഗീയാനുഭവത്തിലേക്ക് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണെന്നതിന്റെ തെളിവ് കർത്താവിന്റെ സ്വർഗ്ഗാരോഹണമാണ്.

**മെയ് 23. പെന്തിക്കൊസ്തി:**
**വേദഭാഗം: (*യോഹ. 14:15-34; 16:1-15.*)**

യഹൂദസഭയിലെ മൂന്നു വലിയ പെരുന്നാളുകളിൽ ഒന്നായിരുന്നു പെന്തിക്കൊസ്തി. പഴയനിയമത്തിൽ ആ പേരിലല്ല അത് അറിയപ്പെടുന്നത്—വാരോത്സവമെന്നാണ് (Feast of the Weeks) വാരങ്ങളുടെ വാരം. എന്നു പറഞ്ഞാൽ ഏഴു ദിവസങ്ങളുടെ ഏഴു വാരം (7x7) എന്നാണ്. പെസഹായ്ക്കു ശേഷം ഏഴ് ആഴ്ചകൾ കഴിഞ്ഞുവരുന്നതും അൻപതാം ദിവസമാണ്. ഗ്രീക്കിൽ അൻപതാം ദിവസമെന്നതിന് 'പെന്തിക്കൊസ്തി'യെന്നാണ് പറയുക. അതുകൊണ്ട് യഹൂദന്മാർ ഗ്രീക്കുഭാഷയുമായി സമ്പർക്കത്തിൽ വന്നതിനു ശേഷം വാരോത്സവപ്പെരുന്നാളിന് പെന്തിക്കൊസ്തി എന്നു പറഞ്ഞു തുടങ്ങി. ആ ദിവസം അവർ അനുസ്മരി

വർത്തനത്തിൽ ആയിരുന്നു. സഭയുടെ ചൈതന്യവും സർഗ്ഗശക്തിയും പരിശുദ്ധാത്മാവാണ്. എന്നാൽ ആ ശക്തിയെ വിസ്മരിച്ചും അവഗണിച്ചും ജീവിച്ചു പോകാമെന്നുള്ളതിന്റെ മുന്നറിയിപ്പാണ് ഇന്നത്തെ വേദഭാഗം നൽകുന്നത്.

അത്ഭുതകരമായി അഞ്ചപ്പം കൊണ്ട് അയ്യായിരത്തിലധികമുള്ള പുരുഷാരത്തെ കർത്താവ് തീറ്റി തൃപ്തരാക്കി. തടാകത്തിനക്കരെയ്ക്കു കർത്താവും ശിഷ്യന്മാരും പോയപ്പോൾ, പിറ്റേന്നാൾ ജനക്കൂട്ടം കർത്താവിനെ അന്വേഷിച്ച് അവിടെയെത്തി. തന്നെ സമീപിച്ച ജനത്തെ കണ്ടിട്ട് കർത്താവ് അരുളിചെയ്ത വചനങ്ങളാണ് നമ്മുടെ ചിന്താവിഷയം.

(1) "അനുഗാമികൾ" ധാരാളം എത്തുമ്പോൾ സന്തോഷവും ആ ജനത്തോട് അഭിനന്ദനവുമാണ് സ്വാഭാവികമായി ഉണ്ടാകേണ്ടത്. പക്ഷേ, കർത്താവ് അവരെ വിമർശിക്കുന്നതും കുറ്റപ്പെടുത്തുന്നതുമായ വാക്കുകളാണ് ഉച്ചരിച്ചത്. അവരുടെ ഉത്സാഹത്തെ കർത്താവ് അഭിനന്ദിച്ചില്ല, ശാസിക്കയത്രേ ചെയ്തത്. ഇന്ന് ഏതു സംരംഭത്തിനും ആൾക്കൂട്ടം വരുത്തുകയെന്നതാണ് നമ്മുടെ താല്പര്യവും ലക്ഷ്യവും. അന്നു കൂടിവന്നവരുടെ ലക്ഷ്യം കർത്താവിനു പ്രീതികരമായിരുന്നില്ല. അവർ അപ്പംതിന്നു തൃപ്തരായതുകൊണ്ട് ഭൗതികസംതൃപ്തിക്കും ജഡികതാല്പര്യങ്ങൾക്കുമാണ് മുൻഗണന നല്കിയത്. കർത്താവിനെ അനുഗമിക്കുന്നത് ഭൗതികനേട്ടങ്ങളിൽ ഉന്നംവച്ചുകൊണ്ടാകരുത് എന്നുള്ള സന്ദേശമാണ് കർത്താവു നല്കിയത്. "മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിക്കുക. അതോടുകൂടി ഇതൊക്കെയും നിങ്ങൾക്കു കിട്ടും." (*മത്താ. 6:33.*)

(2) മൗലികമായ ചോദ്യവും ശ്രദ്ധേയമായ മറുപടിയും:

യേശുവിനെ സമീപിച്ച ജനക്കൂട്ടത്തിൽ നിന്നുയർന്ന ചോദ്യം ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി എന്താണ് എന്നായിരുന്നു. ജീവിതത്തിൽ ലക്ഷ്യബോധമില്ലാതെ പൊങ്ങുതടിപോലെ ഒഴുകിക്കൊണ്ടിരിക്കുന്ന വ്യക്തികളെയാണ് നാം അധികമായി കാണുന്നത്. ഈ സാഹചര്യത്തിൽ മേൽ ഉന്നയിച്ച ചോദ്യം എത്ര പ്രസക്തമാണ്. ഞങ്ങൾ എന്തിനാണ് ജീവിക്കുന്നത്? എന്താണ് പ്രവർത്തിക്കേണ്ടത്? അതിനുത്തരം കർത്താവുതന്നെ നല്കു

ങ്ങളായ കാര്യങ്ങളെക്കുറിച്ച് കർത്താവ് വെളിപ്പെടുത്തിയിരുന്നു. എന്നാൽ അവയുടെ അർത്ഥവ്യാപ്തിയും പ്രസക്തിയും, പരിശുദ്ധാത്മാവാണ് വ്യക്തമാക്കിയത്.

വേദശാസ്ത്രസത്യങ്ങൾ മാത്രമല്ല, ഏതു മേഖലയിലുള്ള സത്യങ്ങളും —ശാസ്ത്രലോകത്തെതായാലും, ദാർശനികമണ്ഡലത്തിലെതായാലും —ആത്മാവിന്റെ പ്രവർത്തനത്താലാണ് വെളിപ്പെട്ടുവരുന്നത്. ശാസ്ത്രലോകത്തിലെ പുതിയ കണ്ടുപിടുത്തങ്ങളുടെയും നവീനസിദ്ധാന്തങ്ങളുടെയും പിമ്പിൽ പരിശുദ്ധാത്മപ്രവർത്തനം നമുക്കു കാണാം. സത്യം ഏതുമേഖലയിൽ അനാവരണം ചെയ്യപ്പെട്ടാലും അത് ആത്മാവിനാലാണെന്നു നാം മനസ്സിലാക്കണം.

(3) ആത്മാവ് ഐക്യത്തിലും സ്നേഹത്തിലും നയിക്കുന്നു: പെന്തിക്കൊസ്തിയിൽ അനുഭവപ്പെട്ടത് എന്താണ്? ദൃശ്യമായവിധത്തിൽ കണ്ടത് ഒരേ അഗ്നി; പക്ഷേ, തീനാവുകളായി അവരിൽ ഓരോരുത്തരുടെ മേൽ പതിഞ്ഞു. എന്നു മാത്രമല്ല ശ്ലീഹന്മാർ സംസാരിച്ച സന്ദേശം അവിടെ കൂടിയിരുന്നവർക്ക് അവരവരുടെ മാതൃഭാഷയിൽ മനസ്സിലാക്കാൻ കഴിഞ്ഞു. പണ്ട് ബാബേലിൽ ഭാഷകളുടെ കലക്കവും, പരസ്പരം മനസ്സിലാക്കാൻ കഴിയാത്ത അനുഭവവുമാണുണ്ടായത്. ഇവിടെയാകട്ടെ അതിനു വിപരീതമായ അനുഭവം സാദ്ധ്യമായി, ഐക്യത്തിന്റെയും ഒരുമയുടെയും അനുഭവം.

ഇന്നത്തെ വലിയ പ്രശ്നം ഭാഷ അറിയാൻ പാടില്ലാത്തതല്ല; പരസ്പരം മനസ്സിലാക്കാൻ കഴിയുന്നില്ല എന്നതാണ്. മുതിർന്ന തലമുറയും വളരുന്ന തലമുറയും തമ്മിലുള്ള പ്രശ്നം ഇതാണ്. ഭവനങ്ങളിൽ ഭാര്യാഭർതൃബന്ധത്തിലും പരസ്പരം മനസ്സിലാക്കാനും ആദരിക്കാനും കഴിയാത്തതാണ് പ്രശ്നം. അതുകൊണ്ട് പരിശുദ്ധാത്മാവ് സമൂഹത്തിന്റെ എല്ലാ മേഖലകളിലും പ്രവർത്തിച്ച് ഐക്യവും, പരസ്പര ധാരണയും കൈവരുത്തുവാനായി പ്രാർത്ഥിക്കാം.

**മെയ് 30 പെന്തിക്കൊസ്തിക്കു ശേഷം ഒന്നാം ഞായറാഴ്ച.**
**വേദഭാഗം: (*യോഹ. 6:26-35.*)**

പെന്തിക്കൊസ്തി ഞായറാഴ്ച നമ്മുടെ ശ്രദ്ധയും ചിന്തയും സഭയിലും വ്യക്തിയിലുമുള്ള പരിശുദ്ധാത്മപ്ര

ക്കുന്നത് മരുപ്രയാണകാലത്ത് മോശ സീനായ് മലയിലേക്കു കരേറിപ്പോയി ദൈവത്തിന്റെ പക്കൽനിന്ന് കല്പനകൾ വാങ്ങിക്കൊണ്ടുവന്ന സംഭവത്തെ ആണ്. അവരുടെ ചരിത്രത്തിലെ ഒരു വലിയ സംഭവമായിരുന്നു ദൈവകല്പനകൾ ലഭിച്ചത്.

ക്രിസ്തീയസഭ പെന്തിക്കൊസ്തി ആചരിക്കുന്നതാകട്ടെ അന്ന് പരിശുദ്ധാത്മദാനം സഭയ്ക്കു ലഭിച്ചതുകൊണ്ടാണ്. ക്രിസ്തീയ സഭയുടെ മാമോദീസാ ആയി ആ ദിവസത്തെ നമുക്കു കാണാം. ഇന്നത്തെ വിവിധ വായനകളിലെ ഏവൻഗേലിയോൻ നാം പരിശോധിച്ചാൽ പരിശുദ്ധാത്മാവിനെപ്പറ്റിയും, അവിടുത്തെ പ്രവർത്തനത്തെപ്പറ്റിയും പല സത്യങ്ങളും മനസ്സിലാക്കാം.

(1) പരിശുദ്ധാത്മാവ് "കാര്യസ്ഥനായി" (ആശ്വാസപ്രദൻ, ഉപദേഷ്ടാവ്, സഹായി എന്നെല്ലാം പാറക്കലീത്താ എന്ന പദത്തിനർത്ഥമുണ്ട്.) നമ്മിൽ പ്രവർത്തിക്കുന്നു: "ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല" എന്നു കർത്താവു കല്പിച്ചു. പരീക്ഷകളും പോരാട്ടങ്ങളും നിറഞ്ഞ ഈ ജീവിതത്തിൽ നമ്മെ സഹായിപ്പാനും ശക്തീകരിക്കുവാനുമായി പരിശുദ്ധാത്മാവിനെ നല്കിയിരിക്കുന്നു. അങ്ങനെ കർത്താവ് തന്റെ വാഗ്ദാനം നിറവേറ്റുകയായിരുന്നു.

ക്രിസ്തീയ ജീവിതത്തെ പൗലോസ് ശ്ലീഹാ വിശേഷിപ്പിക്കുന്നത് "ആത്മാവിലുള്ള ജീവിതം" എന്നാണ്. നാം ജഡത്തിനധീനരല്ല എന്നു പറയുമ്പോൾ അധമസ്വഭാവത്തിനും വിധേയരാകാതെ ആത്മാവിന്റെ നടത്തിപ്പിലും നിയന്ത്രണത്തിലും ആയിത്തീരുന്നു എന്നത്രേ അർത്ഥമാക്കുന്നത്. ജഡസ്വഭാവമുള്ളവർക്ക് ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴിവില്ല. നിങ്ങളോ ദൈവത്തിന്റെ ആത്മാവു നിങ്ങളിൽ വസിക്കുന്നു എന്നുവരികിൽ ജഡസ്വഭാവമുള്ളവരല്ല, ആത്മസ്വഭാവമുള്ളവരത്രേ. (*റോമ. 8:8,9.*).

(2) ആത്മാവ് നിങ്ങളെ സത്യത്തിൽ വഴിനടത്തും: (*യോഹ. 16:13.*) പരിശുദ്ധാത്മാവിന്റെ ഒരു വിശേഷണം തന്നെ "സത്യത്തിന്റെ ആത്മാവ്" എന്നാണ്. വേദശാസ്ത്രപരമായ സത്യങ്ങൾ സഭയ്ക്കു വെളിപ്പെടുത്തിക്കൊടുത്തതും കാലാകാലങ്ങളിൽ അവ ആ നിലയിൽ സഭ അംഗീകരിക്കുവാൻ ഇടയായതും പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്താലാണ്. അടിസ്ഥാനപര

ന്നു: "ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി, ദൈവം അയച്ചവനിൽ നിങ്ങൾ വിശ്വസിക്കുന്നതത്രേ." (യോഹ. 6:29) ഒരു വ്യക്തിയുടെ വിശ്വാസമാണ് അയാളുടെ വീക്ഷണത്തെയും പ്രവർത്തനങ്ങളെയും രൂപപ്പെടുത്തുന്നതും നയിക്കുന്നതും. അതുകൊണ്ട് നാം എന്തുവിശ്വസിക്കുന്നു, ആരിൽ വിശ്വസിക്കുന്നു എന്നുള്ളത് സർവ്വപ്രധാനമാണ്. ആൽഫായും ഒമേഗയുമായ, ഇന്നലെയും ഇന്നും, എന്നേയ്ക്കും മാറ്റമില്ലാത്തവനായ, സത്യവാനായ യേശുക്രിസ്തുവിലുള്ള അചഞ്ചലവും സുദൃഢവുമായ വിശ്വാസമാണ് സർവ്വപ്രധാനമായിട്ടുള്ളത്. നിത്യജീവൻ അവകാശമാക്കുന്നതിനുള്ള മാർഗ്ഗം അതുമാത്രമെന്ന് കർത്താവു വ്യക്തമാക്കി.

(3) ഞാൻ ആകുന്നു ജീവന്റെ അപ്പം: (വാ. 35) കർത്താവിന്റെ സ്വയം വെളിപ്പെടുത്തലിലെ ഒരു വലിയ പ്രഖ്യാപനമാണിത്. അപ്പം (ഭക്ഷണം) എപ്രകാരം നമ്മുടെ തളർച്ചയും ക്ഷീണവും നീക്കി ശക്തിയും ഉന്മേഷവും നല്കുന്നുവോ, അതുപോലെയാണ് ആത്മീയാനുഭവത്തിൽ കർത്താവ് നമുക്ക് പുതുജീവനും ശക്തിയും പ്രദാനം ചെയ്യുന്നത്. അവിടുത്തോടുള്ള ബന്ധത്തിൽ (കൂട്ടായ്മയിൽ) നാം ജീവിക്കുമ്പോൾ ശക്തിയും ചൈതന്യവും നാം ആർജ്ജിക്കുന്നു. ജീവിതത്തിലെ പോരാട്ടങ്ങളെ നേരിടുവാനും വിജയം വരിക്കുവാനും നാം പ്രാപ്തരായിത്തീരുന്നു.

**ജൂൺ 6.**
**പെന്തിക്കൊസ്തിക്കുശേഷം രണ്ടാം ഞായറാഴ്ച.**
**വേദഭാഗം: (*മത്താ. 10:5–16.*)**

പെന്തിക്കൊസ്തിക്കുശേഷമാണല്ലോ ശിഷ്യന്മാർ ശക്തി ആർജ്ജിച്ചുകൊണ്ട് കർത്താവിന്റെ നിയോഗപ്രകാരം പ്രേഷിതവൃത്തിക്കായി പുറപ്പെടുന്നത്. എന്നാൽ കർത്താവിന്റെ പരസ്യശുശ്രൂഷാകാലത്തുതന്നെ താൻ തെരഞ്ഞെടുത്ത ശ്ലീഹന്മാരെ "മിഷൻ പ്രവർത്തന"ങ്ങൾക്കു നിയോഗിച്ചയച്ചിരുന്നു. മിഷൻ പ്രവർത്തനത്തിൽ ഓർത്തിരിക്കേണ്ട മൗലിക സത്യങ്ങൾ അന്ന് അവരെ ഓർമ്മിപ്പിച്ചു. കർത്താവ് പന്തിരുവർക്കും, എഴുപത്തിരണ്ട് അറിയിപ്പുകാർക്കും സാമ്യമുള്ള നിർദ്ദേശങ്ങൾ ആണ് നല്കിയത്. (*ലൂക്കോ. 10:1 മുതൽ*)

(1) യിസ്രായേലിലെ കാണാതെ പോയ ആടുകളുടെ അടുക്കൽ: വിജാതിയരുടെ അടുക്കലും ശമര്യരുടെ അടുക്കലും പോകരുതെന്നുള്ള വിലക്ക് താല്ക്കാലികമായിരുന്നു. കർത്താവിന്റെ ഉയിർപ്പിനുശേഷം "സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ" എന്ന നിയോഗം നല്കുന്നുണ്ട്. (മത്താ. 28:20)

"കാണാതെപോയ ആടുകൾ!" നഷ്ടപ്പെട്ട ആടുകൾ! കാണാതെ പോയവരെപ്പറ്റി ലൂക്കോ. 15–ൽ നാം വായിക്കുന്നു. മൂന്നുവിധത്തിൽ നഷ്ടപ്പെട്ടവർ. (a) അശ്രദ്ധയിൽക്കൂടിയും അജ്ഞതയിൽക്കൂടിയും "നഷ്ടപ്പെട്ടവർ"=കാണാതെപോയ ആട്. (b) മറ്റുള്ളവരുടെ നോട്ടക്കുറവിൽക്കൂടി നഷ്ടപ്പെട്ടവർ=നഷ്ടപ്പെട്ട ദ്രഹ്മ, മാതാപിതാക്കളുടെ; നേതാക്കളുടെ; ഗുരുക്കന്മാരുടെ അശ്രദ്ധകൊണ്ടും മറ്റും നഷ്ടപ്പെട്ടുപോകുന്നവരുടെ സംഖ്യ കുറവല്ല. (c) സ്വന്തം താല്പര്യപ്രകാരം തെറ്റിലേക്കു നീങ്ങി നഷ്ടപ്പെടുന്നവർ= മുടിയൻ പുത്രൻ. ഏതായാലും "കാണാതെ പോകുന്നവ"രുടെ സംഖ്യ സമൂഹത്തിൽ ഏറെയാണ്. ചൂഷണത്തിനു വിധേയരും; മർദ്ദിതരും അവഗണിക്കപ്പെട്ടവരുമായ ഗണങ്ങൾ എത്രയേറെയുണ്ട്. അങ്ങനെയുള്ളവരുടെ അടുക്കലേയ്ക്ക് സഭ കടന്നുചെല്ലാൻ ആവശ്യമുണ്ട്.

**'കാണാതെ പോകുന്നവ"രുടെ സംഖ്യ സമൂഹത്തിൽ ഏറെയാണ്. ചൂഷണത്തിനു വിധേയരും; മർദ്ദിതരും അവഗണിക്കപ്പെട്ടവരുമായ ഗണങ്ങൾ എത്രയേറെയുണ്ട്. അങ്ങനെയുള്ളവരുടെ അടുക്കലേയ്ക്ക് സഭ കടന്നുചെല്ലാൻ ആവശ്യമുണ്ട്.**

(2) എന്തായിരുന്നു നല്കേണ്ട സന്ദേശം? "സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു" (*മത്താ. 10:7*) എന്നുള്ളതായിരുന്നു അവർക്കു നല്കാനുള്ള സന്ദേശം. കർത്താവിന്റെ പരസ്യശുശ്രൂഷ ആരംഭിച്ചപ്പോൾ ഈ സന്ദേശം തന്നെയായിരുന്നു പ്രസംഗിച്ചത്. "ദൈവരാജ്യം" എന്നുള്ളത് കർത്താവിന്റെ ഉപദേശങ്ങളിലെ (ഉപമകളിലെ) പ്രധാന പ്രമേയമായിരുന്നു. ദൈവരാജ്യത്തിന്റെ സവിശേഷതകൾ *യെശ. 61:1* മുതലുള്ള വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് നസറേത്തിലെ പ്രഥമ പ്രസംഗത്തിൽ കർത്താവു വെളിപ്പെടുത്തി. "ബദ്ധന്മാർക്ക് വിടുതൽ"– പലതരത്തിലുള്ള ബന്ധനങ്ങളിൽ കഴിയുന്നവർ—പാപത്തിന്റെ ദാരിദ്ര്യത്തിന്റെ, ബന്ധനങ്ങളിൽ കുടുങ്ങിയവർക്ക് മോചനം നല്കുന്നതാണ്. "കുരുടന്മാർക്ക് കാഴ്ച"– അജ്ഞാനത്തിലും അന്ധവിശ്വാസത്തിലും കുടുങ്ങി കഴിയുന്നവർക്ക് ഉൾക്കാഴ്ചയും ആത്മപ്രകാശവും നല്കുന്നു. "പീഡിതന്മാർക്കു വിടുതൽ"—പീഡിതരുടെ ഗണത്തിൽ സ്ത്രീകളും ദളിതരും, എല്ലാം ഉൾപ്പെടുന്നു. ഇവർക്കെല്ലാം വിമോചനവും ആത്മവിശ്വാസവും ആത്മാഭിമാനവും നല്കുന്നതാണ്.

(3) പ്രേഷിതരുടെ ലാളിത്യം: രണ്ടുടുപ്പ് പാടില്ല; മടിശീലയിൽ വെള്ളിയും പൊന്നും ഒന്നും കരുതേണ്ടതില്ല എന്നു പറയുമ്പോൾ ഭൗതിക സൗകര്യങ്ങളിലും സാമ്പത്തികനേട്ടങ്ങളിലും കണ്ണുവച്ചുകൊണ്ട് നടത്തേണ്ട ഒന്നല്ല പ്രേഷിതവൃത്തി. ദൈവത്തിലുള്ള ആശ്രയവും സമ്പൂർണ്ണ സമർപ്പണവുമാണ് അതിനാവശ്യം. ജീവിതലാളിത്യവും ആദർശനിഷ്ഠയും പ്രേഷിതത്വത്തിന്റെ മുഖമുദ്രകളാണ്. അതുകൊണ്ട് ഭിക്ഷാംദേഹികളെപ്പോലെ ജീവിക്കണമെന്നർത്ഥമില്ല. ആധുനിക സമൂഹത്തിൽ ജീവിക്കുമ്പോൾ ചില സുഖസൗകര്യങ്ങളൊക്കെ ആവശ്യമുണ്ട് എന്നു സമ്മതിക്കാം. പക്ഷേ, അതുകൊണ്ട് സുഖലോലുപരായി, ആഡംബരപൂർവ്വമായ ജീവിതം നയിക്കുന്നതിനെ ന്യായികരിക്കാനാവില്ല.

(4) സൗജന്യമായി ലഭിച്ച; സൗജന്യമായി നല്കുക: എന്താണ് സൗജന്യമായി ലഭിച്ചത്? ദൈവകൃപ. അതു സമൃദ്ധിയായി നമുക്കു ലഭിച്ചിട്ടുണ്ട്. "അവന്റെ നിറവിൽ നിന്നു നമുക്കെല്ലാവർക്കും കൃപമേൽ കൃപ ലഭിച്ചിരിക്കുന്നു." (*യോഹ. 1:16*) ഈ കൃപ മറ്റുള്ളവരുമായി പങ്കുവയ്ക്കുവാനുള്ളതാണ്. നമ്മിൽ ഒതുക്കിവയ്ക്കുവാനുള്ളതല്ല. ദൈനംദിനജീവിതത്തിൽ ഈ പങ്കുവയ്ക്കലിന്റെ അനുഭവം പ്രാവർത്തികമാക്കാൻ നാം കടപ്പെട്ടവരാണ്. ○

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി–682 308

## എബ്രായ ലേഖനം 4–8 അദ്ധ്യായങ്ങൾ ചോദ്യങ്ങൾ

1. ദൈവവചനം എന്തെല്ലാം ആകുന്നു?
2. സകല സൃഷ്ടിയും ദൈവപുത്രനായ യേശുവിന്റ മുമ്പിൽ എങ്ങനെയാണ് പറയുക?
3. നാം ആരിലുള്ള സ്വീകാരം ആണ് മുറുകെ പിടിക്കേണ്ടത്?
4. കൃപാസനം എന്നാൽ എന്താണ്? (4:16)
5. പുരോഹിതനുണ്ടായിരിക്കേണ്ട യോഗ്യതകൾ എന്തെല്ലാം?
6. യാചനയ്ക്ക് ഉത്തരം ലഭിക്കണമെങ്കിൽ എന്തെല്ലാം ചെയ്യണമെന്നാണ് യേശു കാട്ടിത്തന്നത്?
7. ക്രിസ്തു അനുഭവിച്ച കഷ്ടതകളാൽ പഠിച്ച ഏറ്റവും വലിയ പാഠം ഏത്?
8. ക്രിസ്തീയ ജീവിതത്തിലെ ആറ് പ്രാഥമിക പാഠങ്ങൾ ഏവ?
9. ആത്മാവിന്റെ നങ്കൂരം എന്താണ്?
10. 'മൽക്കിസേദെക്' എന്നതിന്റെ അർത്ഥം വ്യക്തമാക്കുക.
11. മൽക്കിസേദെകിന് 1/10 അല്ലെങ്കിൽ ദശാംശം കൊടുത്തത് ആര്?
12. ദശാംശംകൊണ്ട് ജീവിക്കുന്ന ലേവിഗോത്രം ദശാംശം കൊടുത്തതായുള്ള വേദവാക്യം ഏത്?
13. നമുക്കുള്ള മഹാപുരോഹിതൻ എങ്ങനെയുള്ളവനാണ്?

## കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ

1. വി. പൗലോസ്
2. ഗ്രീക്ക്
3. (a) പ്രവാചകൻ എന്ന നിലയിൽ ദൈവത്തിന്റെ വെളിപാട് വ്യക്തമാക്കുന്നു (1:2). (b) പുരോഹിതൻ എന്ന നിലയിൽ അവിടന്ന് പാപപരിഹാരകർമ്മം അനുഷ്ഠിക്കുന്നു (1:3) (c) രാജാവ് എന്ന നിലയിൽ മഹത്വത്തിൽ പിതാവിന്റെ വലത്തുഭാഗത്ത് വാണരുളുന്നു (1:3).
4. (1) വാ. 5 സങ്കീ. 2:7, (2) 2 ശമു. 7:14.
   (3) വാ. 6 സങ്കീ. 97:7 (4) വാ. 7 സങ്കീ. 104:4
   (5) വാ. 8 സങ്കീ. 45:6,7 (6) വാ. 10 സങ്കീ. 105:25–27
   (7) വാ. 13 സങ്കീ. 110:1
5. കർത്താവ് താൻ പറഞ്ഞു തുടങ്ങിയതും ദൈവം അടയാളങ്ങളാലും അത്ഭുതങ്ങളാലും വിവിധ വീര്യപ്രവൃത്തികളാലും തന്റെ ഇഷ്ടപ്രകാരം പരിശുദ്ധാത്മാവിനെ നല്കികൊണ്ട് സാക്ഷി നിന്നതും കേട്ടവർ നമുക്ക് ഉറപ്പിച്ചുതന്നതുമാണ് ഇത്ര വലിയ രക്ഷ.
6. വാ. 10 കഷ്ടാനുഭവങ്ങളാൽ
7. അതെ. എബ്രാ. 2:11അവൻ അവരെ സഹോദരന്മാർ എന്നു വിളിപ്പാൻ ലജ്ജിക്കാതെ...
8. മരണത്തിന്റെ അധികാരിയായ പിശാച്
9. അപ്പോസ്തോലനും മഹാപുരോഹിതനുമായ യേശുവിനെ
10. പ്രത്യാശയുടെ ധൈര്യവും പ്രശംസയും നാം അവസാനത്തോളം മുറുകെ പിടിക്കുമ്പോൾ. 3:6
11. ആദ്യവിശ്വാസം അവസാനത്തോളം മുറുകെ പിടിക്കുന്നതിനാൽ. 2:14
12. ഇങ്ങനെ അവിശ്വാസം നിമിത്തം അവർക്ക് പ്രവേശിപ്പാൻ കഴിഞ്ഞില്ല. 3:19

## മാർച്ചിലെ എല്ലാ ഉത്തരവും ശരിയാക്കിയവരുടെ പേരുകൾ

1. Mrs. Kunjumol Chacko, Anil Bhavan, Kundara.
2. Molamma Elias, Chetticattu, P.H. Ward, Alleppey.
3. K.C. Jose, Kaithakattu, Meenadom P.O.
4. T.V. Somini, Thundyathu, Thekkuthode.
5. Yasmine George, Panthaplackal, Alwaye-1.
6. Mrs. Alice Abraham, Anthariathu, Coimbatore-11.
7. Moly Mathew, Naramganam-689 642.
8. Miss. Binu M. Mathew, Kochupurayil, Karipuzha P.O.
9. Mrs. Abraham Mathai, H.No. XIII/70, Aluva-1.
10. Miss. Shiji Varghese, J-1822, New Delhi-19.

ബൈബിൾ പാഠത്തിലെ ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം:

**ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി–682 308**

കൗൺസിലറുടെ പംക്തി

# 'പറഞ്ഞാൽ കേൾക്കാത്ത ഭാര്യയായാൽ എന്തുചെയ്യണം'?

ഫാ. ഒ. തോമസ്

*വളരെ പ്രതീക്ഷകളോടെ വിവാഹം കഴിച്ച ഞാൻ ഇന്നുവളരെ ദുഃഖിതനാണ്. സാമാന്യം കഴിഞ്ഞുകൂടാനുള്ള സൗകര്യം എനിക്കുണ്ട്. അതുകൊണ്ടുതന്നെ പാവപ്പെട്ട ഒരു വീട്ടിൽനിന്നു കല്യാണം കഴിച്ചാൽ കുറച്ച് അടക്കമൊതുക്കമുള്ള ഒരു കുട്ടിയായിരിക്കുമെന്ന് വിചാരിച്ച് അങ്ങനെയുള്ള ഒരു വീട്ടിൽനിന്നാണ് ഞാൻ കല്യാണം കഴിച്ചത്. കാര്യമായി സ്ത്രീധനമൊന്നും വാങ്ങിയതുമില്ല. എന്നാൽ എന്റെ ഭാര്യ ധിക്കാരിയും താഴ്മയില്ലാത്തവളുമായിട്ടാണ് എനിക്ക് തോന്നുന്നത്. ഒരു കാര്യവും പറയുന്നതുപോലെ കേൾക്കുകയും അനുസരിക്കുകയും ചെയ്യുന്നില്ല. ഇടയ്ക്കിടെ പൊട്ടിത്തെറിയും വഴക്കും എല്ലാം ഉണ്ട്. ഞാൻ വളരെ അസ്വസ്ഥനാണ്. എന്തുചെയ്യണം?*

*ഫിലിപ്പ്, കറ്റാനം*

ഈ കാര്യത്തിൽ നിങ്ങളുടെ സഹധർമ്മിണി പറയാനുള്ളതുകൂടി അറിഞ്ഞെങ്കിലെ കാര്യങ്ങളെ വസ്തുനിഷ്ഠമായി വിലയിരുത്തുവാനാവുകയുള്ളു. നിങ്ങൾ വെളിപ്പെടുത്തിയതിൽനിന്നും നിങ്ങളെക്കുറിച്ചുള്ള ചില കാര്യങ്ങൾ പരാമർശിക്കാം. സ്വയം മനസ്സിലാക്കുന്നതിന് അതുപകരിക്കും. നിങ്ങളുടെ പ്രതീക്ഷകൾക്കനുസരിച്ച് ഭാര്യ വർത്തിക്കുന്നില്ല എന്നതാണ് നിങ്ങളുടെ പ്രധാന സങ്കടം. തന്നെയുമല്ല നിങ്ങളേക്കാൾ സാമ്പത്തിക സൗകര്യം കുറഞ്ഞ പെൺകുട്ടിയെ അധികം സ്ത്രീധനം വാങ്ങാതെ വിവാഹം കഴിക്കാനുള്ള സൗമനസ്യം നിങ്ങൾ കാട്ടിയപ്പോൾ നിങ്ങൾ കൂടുതലായി പലതും ഭാര്യയിൽനിന്നും പ്രതീക്ഷിച്ചു. ഇവിടെ നിങ്ങൾക്ക് അല്പം തെറ്റുപറ്റിയിട്ടില്ലേ എന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു.

ഭാര്യാഭർതൃബന്ധം യജമാനനും ദാസിയും എന്നപോലെയുള്ള ബന്ധമല്ല. അതു പരസ്പരപൂരകവും പല കാര്യങ്ങളിൽ ഒരുമിച്ചു തുല്യമായ പങ്കാളിത്തം നല്കുന്ന ബന്ധവുമാണ്. നിങ്ങൾക്ക് ഈ കാഴ്ചപ്പാടായിരുന്നോ എന്ന് സംശയിക്കുന്നു. ഏതെങ്കിലും വിധത്തിൽ നിങ്ങൾക്ക് അപകർഷത ഉണ്ടെങ്കിൽ അതു മറച്ചു വെക്കാനായിരിക്കാം സാമ്പത്തിക സൗകര്യം കുറഞ്ഞ സ്ത്രീയെ മതിയെന്ന് നിങ്ങൾ തീരുമാനിച്ചത്. അത് അവളോട് ചെയ്ത സൗജന്യത്തേക്കാൾ നിങ്ങളുടെ ബലഹീനതയായി സ്വയം മനസ്സിലാക്കണം. "ഒരു കാര്യവും പറഞ്ഞാൽ കേൾക്കുകയില്ല" എന്ന പരാമർശം സാധാരണ മാതാപിതാക്കൾ മക്കളെക്കുറിച്ച് കുറ്റപ്പെടുത്തി പറയുന്നതാണ്.

മാതാപിതാക്കളോടുള്ള മക്കളുടെ അനുസരണവും വിധേയത്വവും പോലെ ഒന്നും ഭാര്യമാരിൽനിന്ന് പ്രതീക്ഷിക്കരുത്. ഭാരതീയ പശ്ചാത്തലത്തിൽ ഭാര്യ സഹധർമ്മിണിയാണ്. നിങ്ങളോടൊപ്പം കുടുംബത്തിന്റെ എല്ലാ കാര്യത്തിലും കൂട്ടുത്തരവാദിത്വവും പങ്കാളിത്തവും അവൾക്കു ലഭിക്കേണ്ടിയിരിക്കുന്നു. അത് പറഞ്ഞാൽ കേൾക്കുന്ന അവസ്ഥയിൽനിന്ന് വളരെ ഉയർന്നു നില്ക്കുന്ന ഒരു തലമാണ്. ഒരുപക്ഷേ, നിങ്ങളുടെ ഭാര്യ ഈ ഉയർന്നതലത്തിൽനിന്നുകൊണ്ടായിരിക്കാം ഇടപെടുന്നത്. സ്ത്രീധനം വാങ്ങാതെ വിവാഹം കഴിച്ചാലും നിങ്ങൾ ഭർത്താവായിക്കഴിഞ്ഞപ്പോൾ അവൾ ദാസീഭാവത്തോടെയല്ല, തുല്യമനോഭാവത്തോടെ ഭാര്യയ്ക്കുള്ള അവകാശത്തോടെയായിരിക്കാം നിങ്ങളോട് ഇടപെടുന്നത്. അതിനെ നിങ്ങൾ ധിക്കാരവും അഹങ്കാരവും ആയി വിശേഷിപ്പിക്കുന്നു.

ചുരുക്കത്തിൽ ഭാര്യാഭർതൃബന്ധത്തെക്കുറിച്ചുള്ള നിങ്ങളുടെ കാഴ്ചപ്പാട് ആരോഗ്യകരമല്ല എന്ന് തോന്നുന്നു. നിങ്ങളുടെ മനോഭാവത്തിൽ മാറ്റം വരുത്തി, ഭാര്യയെ അനുസരിപ്പിക്കാൻ ശ്രമിക്കാതെ നിങ്ങളോടൊപ്പം തുല്യപങ്കാളിത്വവും ഉത്തരവാദിത്വവും നല്കി ഇടപെടാൻ ശ്രമിക്കുക. തീർച്ചയായും അവരുടെ നിലപാടിലും മാറ്റം ഉണ്ടാകും. നിങ്ങളുടെ നിലപാടിൽ മാറ്റം വരുത്തിയിട്ടു കുടുംബബന്ധത്തിൽ പിന്നെയും താളപ്പിഴ അവശേഷിക്കുന്നുവെങ്കിൽ രണ്ടുപേരുംകൂടി ഒരുമിച്ച് ഒരു കൗൺസിലിംഗിന് വിധേയമാകുന്നതു നന്നായിരിക്കും.

നിങ്ങളുടെ കാഴ്ചപ്പാടിൽ മാറ്റംവരാമെങ്കിൽതന്നെ ഒട്ടനവധി പ്രശ്നങ്ങൾ പരിഹരിക്കപ്പെടുമെന്നാണ് എന്റെ പരിമിതമായ ഒരു വിലയിരുത്തൽ. ○

## ഫാ. ഡോ. ജേക്കബ് കുര്യൻ, വൈസ് പ്രിൻസിപ്പൽ

കോട്ടയം: ഓർത്തഡോക്സ് വൈദികസെമിനാരി വൈസ് പ്രിൻസിപ്പലായി ഫാ. ഡോ. ജേക്കബ് കുര്യൻ നിയമിതനായി. ബനാറസ് സർവ്വകലാശാലയിൽനിന്നും എം.എ.യും സെറാംബൂർ സർവ്വകലാശാലയിൽനിന്നും ബി.ഡി., എം.റ്റി.എച്ച്. ബിരുദങ്ങളും ഡോക്ടറേറ്റും കരസ്ഥമാക്കി.

ഫെയ്ത്ത് ആൻഡ് ഓർഡർ കമ്മീഷന്റെ സ്റ്റാൻഡിങ്ങ് കമ്മിറ്റിയിൽ ഇന്ത്യയിൽനിന്നുള്ള ഏക അംഗം. കേരള സർവ്വകലാശാല സുറിയാനി ബോർഡ് ഓഫ് സ്റ്റഡീസ് അംഗം, മലങ്കരസഭാ മാസിക ചീഫ് എഡിറ്റർ, ഓർത്തഡോക്സ് സെമിനാരി ബർസാർ എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

ഓർത്തഡോക്സ് സെമിനാരിയിൽ 21 വർഷമായി അദ്ധ്യാപകനാണ്. നെടുമാവ് സെന്റ് പോൾസ് ഇടവകാംഗം.

ഭാര്യ: പ്രൊഫ. ലീലാ ജേക്കബ് (ബസേലിയോസ് കോളേജ് കോട്ടയം). മക്കൾ: അന്ന, അരുൺ.

ഗ്രന്ഥങ്ങൾ: സാക്ഷികളുടെ സമൂഹം, സാക്ഷ്യപാതയിൽ, വി. ലൂക്കോസിന്റെ സുവിശേഷ വ്യാഖ്യാനം, Life and Philosophy of Sri Sankara.

'മലങ്കരസഭ' മാസികയുടെ ചീഫ് എഡിറ്ററായി പ്രവർത്തിക്കുന്ന അച്ചന് മലങ്കരസഭയുടെ ആശംസകൾ.

# ദൈവസ്നേഹം

—സുവാസ് ബേബി

ഓർമ്മയായ കാലംതൊട്ടേ എന്റെയുള്ളിൽ ജ്വലിക്കുന്ന
ധർമ്മനീതി വെളിച്ചമാണെന്റെ തമ്പുരാൻ
കർമ്മപഥങ്ങളിൽ കൈപിടിച്ചു നടത്തുന്ന
കർമ്മസാക്ഷിയെന്റെ ദൈവം എന്നെ കാത്തിടുന്നു.
താണുവീണു സ്വയം താണു ഭജിക്കുന്ന മനസ്സിന്റെ
ഉള്ളറിഞ്ഞ നിറവായി എഴുന്നെള്ളുന്നോൻ
കാക്ക തന്റെ കുഞ്ഞിനെപ്പോൽ കാത്തു സംരക്ഷിച്ചീടുന്ന
ധന്യസ്നേഹഖനിയാണെൻ നിത്യനായ ദൈവം.
അനുപമകരുണതൻ നിറകുടമായിട്ടെന്നും
നിരുപമ സഹിഷ്ണുത കാട്ടുന്ന ദൈവം
കനിവിന്റെ മകുടമായ് അനുഭവസമ്പത്തായി
കവിയുന്ന മഹിമകൾക്കുടയവനായ്.
മദിക്കുന്ന മനസ്സിനു തിരുത്തുന്ന ശക്തിയായി
വിശക്കുന്ന വയറിനു വിസ്മയഭോജ്യമായ്
ജ്വലിക്കുന്ന അഗ്നിയായി തണുപ്പിക്കുമിളങ്കാറ്റായ്
വഴുതുന്നധിഷണക്കു ശരി കാട്ടും വെളിച്ചമായ്

# കുട്ടികളോട്

കെ.സി. അലക്സാണ്ടർ, ശാലേം, പുനലൂർ

സ്നേഹം നിറയും കുട്ടികളേ!
കെട്ടുക, അരയെ അതിവേഗം
കേൾക്കാനിമ്പം മണിനാദം
കാതിൽ വന്നു മുഴങ്ങുന്നു.
ജീവനതേകും മന്നാപോൽ
ഉൾക്കൊണ്ടീടാം തിരുവചനം
കർത്തൻ തന്നുടെ ഗേഹത്തിൽ.
അലസത തെല്ലു നടിച്ചെന്നാൽ
അശുഭവഴിക്കു ഗമിച്ചീടും
കാത്തു നയിക്കും കർത്തനവൻ
പാലിച്ചീടും പരമനവൻ
അപ്പനൊപ്പം സ്നേഹിക്കും
അമ്മയ്ക്കൊപ്പം കരുതുമവൻ

## കുഞ്ഞിച്ചായനോടൊത്ത് മൂന്നുനാളും കുഞ്ഞിച്ചായന് ഷഷ്ഠിപൂർത്തി മംഗളങ്ങളും

സോഫിയാ സെന്ററിൽ മൂന്നു ദിവസം കുഞ്ഞിച്ചായനോടൊത്ത് കഴിഞ്ഞത് ആനന്ദപ്രദമായിരുന്നു. ബാലസാഹിത്യ ശില്പശാലയിൽ സംബന്ധിച്ച മുപ്പതോളം ബാലപ്രതിഭകൾക്ക് സാഹിത്യലോകത്തേക്ക് കണ്ണുതുറക്കുവാനും ചിറകുമുളയ്ക്കുവാനും ഉതകുന്നതായിരുന്നു ഏപ്രിൽ 22 മുതൽ 24 വരെ നടന്ന ശില്പശാല. സമാപന ദിവസമായ 24-ാംനു 10 മണിക്ക്, കൂട്ടുകാരുമൊത്ത് കുഞ്ഞിച്ചായന് ഷഷ്ഠിപൂർത്തി മംഗളങ്ങൾ നേരുവാൻ കഴിഞ്ഞു. ജോയൻ കുമരകം എന്ന കുഞ്ഞിച്ചായന് നന്മകൾ നേർന്നുകൊണ്ട്, പാലാ കെ.എം. മാത്യു, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഇടയാടി, പോൾ മണലിൽ, തോമസ് നീലാർമഠം, ബോബൻ മുതലായവർ പ്രസംഗിച്ചു. 'മലങ്കരസഭ'യുടെ ഉപഹാരം ശ്രീ ജോയന് സമ്മാനിച്ചു. കുഞ്ഞിച്ചായൻ സമുചിതമായി മറുപടി പറഞ്ഞു.

# 11th Death Anniversary
## (21-05-1999)
## Thankamma Joseph

**Anathanam, Payippad P.O.,**
**(Via) Haripad.**



**അമ്മച്ചീ ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണേ**

*Inserted by*
**Sorrowing Family**

പ്രയാസങ്ങളിൽ നിന്നും ദുഃഖങ്ങളിൽ നിന്നും വിടുതൽ ലഭിച്ചതിന്











Alex, Lizzy, Mansu, Minsu,
Jasmine & Justinmon
Abu Dhabi

വീക്ഷണവേദി

# സഭ ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്ക് – എന്റെ കാഴ്ചപ്പാട്

പ്രൊഫ. കെ.പി. വർഗീസ്, ദക്ഷിണാഫ്രിക്ക

ഓർത്തഡോക്സ് സഭ എല്ലാതലത്തിലും ശരിയായ രീതിയിലാണോ നയിക്കപ്പെടുന്നത് എന്ന് ഒരു ആത്മപരിശോധന അടുത്ത നൂറ്റാണ്ടിലേക്ക് പ്രവേശിക്കുന്നതിന്മുമ്പ് നടത്തണം. നഷ്ടത്തിൽ ഓടുന്ന ഒരു സ്ഥാപനത്തെ മെച്ചപ്പെടുത്തുന്നതിനുവേണ്ടി അതിന്റെ ഭരണാധികാരികൾ SWOT ANALYSIS നടത്താറുണ്ട് (STRENGTH, WEAKNESS, OPPORTUNITIES AND THREAT) ഇത് നമ്മുടെ ഇടവക, ഭദ്രാസനം, കേന്ദ്രം എന്നീ മൂന്ന് തലങ്ങളിലും ശ്രദ്ധയോടെ നടത്തണം. ഒന്നാമതായി ഓരോ ഇടവകകളും അവരുടെ കഴിവുകൾ ഏതെല്ലാം തരത്തിൽ ഇടവകയ്ക്കും അവർ ഉൾക്കൊള്ളുന്ന സമൂഹത്തിലും ഉപയോഗിക്കാൻ കഴിയുമെന്ന് പരിശോധിക്കണം. രണ്ടാമതായി ഇടവകകളുടെ പരാധീനതകൾ ഏതെല്ലാം? അത് എങ്ങനെ പരിഹരിക്കാം അതിനുള്ള മാർഗ്ഗങ്ങളും നിർദ്ദേശങ്ങളും ഏവയെന്ന് കണ്ടുപിടിക്കുക. മൂന്നാമതായി ഇടവകകൾ ഇടവകയിലും അവർ ഉൾക്കൊള്ളുന്ന പ്രദേശങ്ങളിലും നടത്താവുന്ന സുവിശേഷവേല, സാമൂഹ്യ-സാമ്പത്തിക തൊഴിൽ അവസരങ്ങൾ ഏവയെന്ന് കണ്ടുപിടിക്കുക. നാലാമതായി ഇടവകൾക്ക് നേരിടേണ്ട ഭീഷണികളും പ്രശ്നങ്ങളും അവയെ അഭിമുഖികരിക്കാനുള്ള മാർഗനിർദ്ദേശങ്ങളും കണ്ടെത്തുക. മേൽപ്പറഞ്ഞ വിശകലനം എത്രയും വേഗം ഓരോ ഇടവകയിലും, ഭദ്രാസനത്തിലും കേന്ദ്രത്തിലും ആദ്യമേ നടത്തണം. എല്ലാ നിർദ്ദേശങ്ങളും മുകളിൽനിന്ന് ലഭിക്കാനായിട്ട് കാത്തുനില്ക്കേണ്ട ആവശ്യമില്ല. ഇടവക നന്നായാൽ സഭ ആകമാനം മെച്ചപ്പെടും.

ഇടവകയുടെ പ്രധാന മാനേജർ ഇടവക പട്ടക്കാരനാണ്. അവർ കേവലം ഞായറാഴ്ചത്തെ വി. കുർബ്ബാന, മാമോദീസാ, വിവാഹം, ശവസംസ്കാരം എന്നീ കൂദാശകൾ നടത്തുന്ന കാർമ്മികർ മാത്രം ആയാൽപോരാ. ഇടവകയിലെ അത്മായക്കാരന്റെ അടുക്കലേയ്ക്ക് ഇറങ്ങിച്ചെന്ന് അവരെ ആത്മീകവും സാമ്പത്തികവുമായിട്ട് എങ്ങനെ ഉയർത്താൻ കഴിയുമെന്ന് ഒരു സമഗ്രപദ്ധതി തയ്യാറാക്കണം. ഓരോ ഇടവകയും അടുത്ത നൂറ്റാണ്ടിൽ സ്വയംപര്യാപ്തതയിൽ (SELF SUFFICIENT) എത്താൻ ശ്രദ്ധിക്കണം. ഇന്ന് പല ഇടവകകളും അവരുടെ പള്ളി വലുതാക്കുന്നതിനും കുരിശിൽ തൊട്ടി സ്ഥാപിക്കുന്നതിനുമാണ് പ്രാധാന്യം നല്കുന്നത്. ഇടവകയുടെ സ്വയംപര്യാപ്തതയ്ക്ക് തൊഴിൽ അധിഷ്ഠിതപദ്ധതികൾ കണ്ടുപിടിക്കണം. അവ ഏതെല്ലാമെന്ന് കണ്ടുപിടിക്കാൻ ഓരോ ഇടവകയും ആദ്യമേ FEASIBILITY STUDY നടത്തണം. ആ പഠനത്തിൽനിന്നും ലഭിക്കുന്ന വ്യക്തമായ പരിപാടികൾക്ക് വേണ്ട ധനം (സാമ്പത്തികം) സംഭാവനകളായോ (Donation) ബാങ്കിൽനിന്ന് കടമായോ കിട്ടാൻ ശ്രദ്ധിക്കുക. ചെറുകിട വ്യവസായങ്ങൾ (SMALL SCALE INDUSTRIES) ഓരോ ഇടവകയും നടത്തി അഭ്യസ്തവിദ്യരായ ചെറുപ്പക്കാർക്ക് തൊഴിൽ അവസരങ്ങൾ ഉണ്ടാക്കണം. അത് ഏതെല്ലാമെന്ന് അതാത് പ്രദേശത്തെ സാഹചര്യങ്ങളെ ആശ്രയിച്ചിരിക്കും. സാമ്പത്തിക പരാധീനതകൾമൂലം ഒന്നും നടത്താൻ പറ്റുകയില്ല എന്ന് പറഞ്ഞ് പിൻമാറരുത്. ചൈനാ, കൊറിയാ, ജപ്പാൻ എന്നീ രാജ്യങ്ങളിൽ ധാരാളം ചെറുകിടവ്യവസായങ്ങൾ നടത്തി ജനങ്ങളുടെ ജീവിത നിലവാരം മെച്ചപ്പെടുത്തുന്നു. സഭ ഉയരുമ്പോൾ രാജ്യത്തിന്റെ സാമ്പത്തിക നിലവാരവും മെച്ചപ്പെടും. ന്യൂനപക്ഷമായ ക്രിസ്ത്യാനികൾക്ക് ഭാരതത്തിന്റെ വളർച്ചയ്ക്ക് ഒരു പരിധിവരെ സഹായിക്കാൻ കഴിയുമെന്നതുതന്നെ ക്രിസ്ത്യാനികളോടുള്ള മറ്റാളുകളുടെ സമീപനത്തിൽ മാറ്റംവരുത്താൻ കഴിയും. മേൽപ്പറഞ്ഞ തൊഴിൽ അധിഷ്ഠിത പരിപാടികൾക്ക് വേണ്ട പരിശീലനം ആവശ്യമാണെങ്കിൽ ഗവണ്മെന്റുമായി സഹകരിച്ച് അതിന് യോഗ്യരായ വ്യക്തികളെ വിദേശരാജ്യങ്ങളിൽവിട്ട് പരിശീലനം ലഭിക്കുന്നതിനുള്ള പദ്ധതികൾ ആസൂത്രണം ചെയ്യണം. ഇടവകകളും, ഭദ്രാസനവും, കേന്ദ്രവും മേൽപ്പറഞ്ഞ പരിപാടികൾ നടപ്പിലാക്കുന്നതിനുവേണ്ടി Seminar/Workshop സംഘടിപ്പിച്ച് ഏതെല്ലാം മേഖലയിൽക്കൂടി സഭയ്ക്ക് ഒരു ഉണർവ്വ് വരുത്താൻ കഴിയുമെന്ന് കണ്ടുപിടിക്കണം. ഒന്നോ രണ്ടോ ഇടവകകൾ ചേർന്ന് പ്രഗത്ഭരായ ഭരണാധികാരികളെ കണ്ടുപിടിച്ച് Seminar നടത്തി ഭാവികാര്യങ്ങൾ എത്രയും വേഗം നടപ്പിലാക്കാൻ ശ്രമിക്കണം.

ഓരോ ഇടവകയിലും ഇടവകകൾ തെരഞ്ഞെടുക്കുന്ന സമിതികൾക്ക് (Committee) പുറമേ ഒരു Advisory Committee (ഉപദേശകസമിതി) ഉണ്ടാകുന്നത് നന്നായിരിക്കും. അതിൽ ജാതിമതഭേദമന്യേ കഴിവുള്ള വ്യക്തികളെ ഉൾക്കൊള്ളിക്കണം. പക്ഷേ, ദേവാലയങ്ങൾ രാഷ്ട്രീയ വേദിയായി അധഃപതിക്കരുത്.

ഇടവകകളെപ്പോലെ ഭദ്രാസനത്തിലും കേന്ദ്രത്തിലും Seminar\Workshop ആവശ്യമാണ്. ഭദ്രാസനത്തിലും കേന്ദ്രത്തിലും ശരിയായ മാർഗ്ഗനിർദ്ദേശങ്ങൾ നല്കാൻ കഴിവുള്ള വിദഗ്ദ്ധരായ (Scholars) ആളുകളെ ഏകോപിപ്പിച്ച് ഉപദേശകസമിതി ഉണ്ടാക്കണം. സഭ ആകമാനം തെരഞ്ഞെടുക്കുന്ന Managing Committee യുമായി സമിതിക്ക് ബന്ധമുണ്ടാകാൻ പാടില്ല. ഇത്

### രാജൻ സൂറത്ത്

1. നമ്മുടെ ഭദ്രാസനാധിപന്മാർ ചാർജ് എടുക്കുന്ന അന്നുമുതൽ കാലം ചെയ്യുന്ന അന്നുവരെ ഒരേ ഭദ്രാസനത്തിൽതന്നെ വേരുറപ്പിക്കുന്ന പതിവ് ഉപേക്ഷിക്കുക.

2. ഭദ്രാസനാധിപന്മാർ അത്യാവശ്യം ഇല്ലാത്ത വിദേശസഞ്ചാരം ഒഴിവാക്കി ഭദ്രാസനത്തിലുള്ള ഇടവകകൾ 2 വർഷത്തിൽ ഒരു പ്രാവശ്യം എങ്കിലും ഒന്നു സന്ദർശിക്കുന്നതിനു സന്മനസ്സ് കാണിക്കുക.

3. വിദ്യാഭ്യാസപരമായി ഉയർന്ന നിലവാരമുള്ള സാമ്പത്തികമായി കഷ്ടപ്പെടുന്ന നമ്മുടെ സഹോദരങ്ങൾക്ക് നമ്മുടെ സമുദായ സ്ഥാപനങ്ങളിൽ ഡൊണേഷൻ എന്ന കോഴയില്ലാതെ വേക്കൻസിയുള്ളിടത്ത് ജോലി നല്കുക.

4. അംബരചുംബികളും ആഡംബരങ്ങളുമായ ആസ്ഥാനങ്ങളും പള്ളികളും പണിയുന്നതിനുപകരമായി ഓലഷെഡുകളിലും, ആരുടെയെങ്കിലും വീടുകളുടെ ഇടുങ്ങിയ മുറികളിലും മറ്റേതെങ്കിലും സഭക്കാരുടെ ഔദാര്യങ്ങളിലും വിശുദ്ധ കുർബ്ബാന അർപ്പിക്കുന്ന നമ്മുടെ വിശ്വാസികൾക്ക് പള്ളിയായി ഒരു ഹാൾ എങ്കിലും പണിയുന്നതിനുള്ള ധന സഹായം ചെയ്യുക.

വെറും ഒരു ഉപദേശകസമിതി മാത്രം. പ. കാതോലിക്കാബാവ യുടെയും ഭദ്രാസന മെത്രാപ്പോലീത്താമാരുടെയും ഭരണം സുഗ മമാക്കുന്നതിന് ഈ സമിതികൾ ഉപകരിക്കും. അടുത്ത നൂറ്റാ ണ്ടിൽ School, College, Hospital എന്നിവ തുടങ്ങാൻ വെമ്പൽകൊള്ളാതെ സുവിശേഷ ഘോഷണത്തിനും സ്വയംപര്യാ പ്തതയ്ക്കും ഊന്നൽ നല്കി സഭ മുമ്പോട്ട് നീങ്ങണം.

പ. കാതോലിക്കാബാവാ വിവാഹം, മാമോദീസാ, ശവസം സ്കാരം തുടങ്ങിയ പരിപാടികളിൽ സംബന്ധിക്കാതെ സഭയുടെ ഭരണത്തിന്റെ ചുക്കാൻ പിടിക്കുന്നതിന് പൂർണ്ണസമയവും അദ്ദേ ഹത്തിന്റെ ആസ്ഥാനത്തിൽ ഉണ്ടായിരിക്കുന്നത് നല്ലതാണ്. സ്ഥിര മായിട്ട് ഒരു കഴിവുള്ള മെത്രാപ്പോലീത്തായും പ്രഗത്ഭരായ കുറെ വൈദികരും പ. ബാവായോടൊപ്പം അരമനയിൽ താമസിക്കുന്നത് നല്ലതായിരിക്കും. അദ്ദേഹം പൊതുപരിപാടികളിൽ സംബന്ധി ക്കുമ്പോൾ ചെയ്യേണ്ട പ്രസംഗം നേരത്തേ മേൽപ്പറഞ്ഞ വ്യക്തി കൾ തയ്യാറാക്കി അദ്ദേഹത്തെ ഏല്പിക്കണം. കാലാകാലങ്ങളിൽ സഭാമക്കൾക്കും മറ്റും നല്കേണ്ട ഇടയലേഖനങ്ങൾ വിശിഷ്ടാ തിഥികളെ സ്വീകരിക്കുമ്പോൾ ചെയ്യേണ്ട ചർച്ചകൾ, സാധാരണ സമയങ്ങളിൽ കാണേണ്ട അതിഥികൾ (Visitors) എന്നിവയെല്ലാം ഈ ഉപദേശകസമിതിയിൽ കൂടി കടന്ന് പോകുന്നത് നല്ലതായി രിക്കും.

പുതിയ നൂറ്റാണ്ടിൽ സുവിശേഷവേലയ്ക്കുവേണം ഏറ്റവും കൂടുതൽ ഊന്നൽ കൊടുക്കേണ്ടത്. St. Paul's Mission Centre പോലെ ധാരാളം മിഷൻ കേന്ദ്രങ്ങൾ കേരളത്തിന് പുറത്ത് ഉണ്ടാ കണം. ഭദ്രാസന മെത്രാപ്പോലീത്താമാർ അവരുടെ കീഴിലുള്ള ഇടവകകൾക്ക് ശരിയായ മാർഗ്ഗനിർദ്ദേശങ്ങൾ നല്കുകയും അവ എത്രമാത്രം നടപ്പിൽ വരുത്തുന്നു എന്ന് കാലാകാലങ്ങളിൽ പരി ശോധിക്കുകയും ചെയ്യണം (Performance Evaluation).

വൈദികരുടെ സെമിനാരിയിലെ പഠനകാലത്ത് Conflict Management, Time Management എന്നിവയിൽ പരിശീലനം കൊടുക്കുന്നത് നല്ലതാണ്. അവർ ഇടവക ഭരണത്തിന് പോകു മ്പോൾ ശരിയായ Leadership ഉണ്ടായിരിക്കണം. ഇന്ന് പള്ളി പൊതുയോഗങ്ങൾ വളരെ അരോചകമായിട്ടാണ് കാണുന്നത്. പൊതുയോഗങ്ങൾ കൃത്യസമയത്ത് തുടങ്ങുവാനും അവസാനി പ്പിക്കുവാനും വൈദികർ പരിശീലിക്കണം. പള്ളി പൊതുയോഗ ങ്ങളിൽ ചില വ്യക്തികൾ മാത്രം മുഴുവൻ സമയവും ചോദ്യ ത്തിനും തർക്കത്തിനും ഉപയോഗിക്കുന്ന രീതിയിൽ മാറ്റം വരു ത്തണം. ഒരാൾക്ക് രണ്ടിൽകൂടുതൽ ചോദ്യങ്ങൾ ഒരു വിഷയ ത്തിൽ ചോദിക്കുവാനുള്ള അവസരം കൊടുക്കുന്നത് യുക്തമല്ല.

ഞായറാഴ്ചത്തെ ആരാധന നീണ്ടതും അരോചകവുമാണെന്ന് പലർക്കും അഭിപ്രായമുണ്ട്. ആരാധനയിൽ ആദ്യവസാനം വിശ്വാ സികളെ പങ്കെടുപ്പിക്കുന്നതിൽ ഇടവകപ്പട്ടക്കാർക്ക് പ്രധാന പങ്കു ണ്ട്. വൈദികർ അവരുടെ ജോലി ഒരു Profession ആയി കാണാതെ തികച്ചും സേവനമായി കാണുമ്പോൾ ഇടവകകളിൽ ചൈതന്യം ഉണ്ടാകും. നമ്മുടെ ആരാധനാക്രമങ്ങൾ പരിശുദ്ധവും പരിപാവനവും ഹൃദയസ്പർശവുമാണ്. ഒരാഴ്ചയിൽ 168 മണി ക്കൂർ ഉള്ളതിൽ ഒന്നോ രണ്ടോ മണിക്കൂർ ദേവാലയത്തിൽ പോയി സ്വയപരിശോധന നടത്തുന്നതിനും അവരവരുടെ കുറവുകളെ കണ്ടുപിടിച്ച് ദൈവവുമായി കൂടുതൽ അടുക്കുന്നതിനുമുള്ള അവ സരമായി വിശ്വാസികൾ കാണണം. ആരാധനയിൽ സംബന്ധി ക്കുന്നത് മറ്റുള്ളവരുടെ പ്രേരണയിലോ വൈദികർക്ക് വേണ്ടിയോ ആകരുത്. നമ്മുടെ ഔദ്യോഗിക ജീവിതത്തിന് എത്രമാത്രം സമയം കണ്ടെത്താനും നമുക്ക് വിഷമമില്ല. ആത്മീയജീവിതത്തിനുകൂടി അല്പംസമയം കണ്ടെത്തുന്നതിൽ പിശുക്ക് കാണിക്കേണ്ട ആവ ശ്യമില്ല. Babu Paul-നെപോലെയുള്ള ഒരു ഭരണാധികാരിക്ക് ദിവ സവും രാവിലെ ദേവാലയത്തിൽ പോയി വി. ആരാധനയിലും ഞായറാഴ്ചത്തെ വി. കുർബ്ബാനയിലും ആദ്യന്തം സംബന്ധിക്കു ന്നതിന് സാധിക്കുമെങ്കിൽ സാധാരണക്കാരായ വ്യക്തികൾക്ക് എന്തുകൊണ്ട് സാധിക്കുന്നില്ല എന്ന് ഓരോ വ്യക്തിയും സ്വയപരി ശോധന നടത്തണം. ഞായറാഴ്ചത്തെ ആരാധനയ്ക്ക് ഇടയിലുള്ള വൈദികരുടെ പ്രസംഗം 10 മിനിറ്റിൽ കൂടുതലാകാതെ ചുരുക്കു ന്നതാണ് നല്ലത്. പ്രസംഗം നല്ലതുപോലെ തയ്യാറാക്കിവേണം വൈദികർ ആളുകളെ അഭിസംബോധന ചെയ്യേണ്ടത്. ഇന്ന് അത്മായക്കാർ വളരെ അറിവും വിവേകവുമുള്ളവരാണ്. അവ രുടെ നിലവാരത്തിന് ഒപ്പിച്ച് പ്രസംഗം നടത്തണം. സഭയുടെ യഥാർത്ഥ ഭരണഘടനയും വിശ്വാസ സത്യങ്ങളും ഉൾക്കൊള്ളുന്ന ചെറിയ ലഘുലേഖ ഓരോ ഭവനത്തിലും പുതിയ നൂറ്റാണ്ടിൽ എത്തിക്കാനുള്ള പദ്ധതിക്ക് രൂപം നല്കണം.

വിദേശത്ത് നമ്മുടെ സഭാമക്കൾ വിവിധ മേഖലകളിൽ കഠി നപ്രയത്നം ചെയ്തു ജീവിക്കുന്നു. അവർ പോയടത്തെല്ലാം ആരാധനാലയങ്ങൾ ഉണ്ടാക്കാൻ പരിശ്രമിക്കുകയും ധാരാളം ദേവാ ലയങ്ങൾ സഭയുടെ പേരിൽ ഉണ്ടാക്കുകയും ചെയ്തിട്ടുണ്ട്. അവി ടെയുള്ള വൈദികർ അവരുടെ ഇടവകയിലെ അംഗങ്ങളെ നഷ്ട പ്പെടാതെ സൂക്ഷിക്കണം. വിദേശത്തുള്ള ഇടവകകളിൽ നിന്നും ധാരാളം അംഗങ്ങൾ Born Again എന്ന് പറഞ്ഞ് നഷ്ടപ്പെടാറു ണ്ട്. ഇടവകയിലെ അംഗങ്ങളുമായി ശരിയായ സമ്പർക്കമുണ്ടെ ങ്കിൽ അംഗങ്ങൾ നഷ്ടപ്പെടുകയില്ല.

വിദേശത്തുള്ള ദേവാലയങ്ങളെ പല മെത്രാന്മാരും വൈദി കരും പണപിരിവിനുള്ള വേദിയായി ഉപയോഗിക്കാറുണ്ട്. ഒരു വസ്തുത തുറന്ന് എഴുതട്ടെ. പണപിരിവിനായി എത്തുന്ന മെത്രാ ന്മാരെയും വൈദികരെയും ജനത്തിന് പുച്ഛമാണ്. അവർ നേരിൽ തുറന്ന് കാണിക്കുന്നില്ലെന്നുമാത്രം.

പട്ടക്കാരും മേൽപ്പട്ടക്കാരും സഭാമക്കളുമായി ഇടപഴകുന്നതിൽ കാലത്തിനൊത്ത് മാറ്റം ആവശ്യമാണ്. ഇന്നും മേൽപ്പട്ടക്കാരിൽ പലരും പ്രതീക്ഷിക്കുന്നത് പണ്ടത്തെപ്പോലെ വിശ്വാസി അരയ്ക്ക് തോർത്തുംകെട്ടി വായ്ക്ക് കൈയും പൊത്തി നിന്നാൽ വളരെ നല്ലതാണെന്നാണ്. ലോകമാസകലം Workers Participation in Management എന്ന പൊതുതത്വം അംഗീകരിച്ച് നടപ്പിലാക്കി കഴി ഞ്ഞപ്പോൾ ഇന്നും യാഥാസ്ഥിതിക രീതിയിലുള്ള സമീപനം ആവ ശ്യമുണ്ടോ എന്ന് അതിന് ഉത്തരവാദപ്പെട്ടവർ ചിന്തിക്കുന്നത് നല്ല തായിരിക്കും. പണപിരിവിന് പോകുമ്പോൾ ഈ സമീപനം കാണാ റില്ല എന്നുള്ളതാണ് വിരോധാഭാസം. പ്രവൃത്തിയും ഉപദേശവും ഒന്നിച്ചുപോകണം. സഭാമക്കളെ ഏവരേയും ഒരേ രീതിയിൽ കാണ ണം. സമീപനത്തിൽ വലിപ്പച്ചെറുപ്പ വ്യത്യാസം ഉണ്ടാകാൻ പാടി ല്ല. പൊതുവായ തീരുമാനങ്ങളിൽ അണുവിട വ്യത്യാസം വ്യക്തി കളുടെ മുഖംനോക്കി വരുത്താൻ പാടില്ല. ❍

ആനുകാലികം

# താങ്ങും തണലുമായി വൃദ്ധസദനങ്ങൾ

## —റോയ് ചാക്കോ ഇളമണ്ണൂർ

ഐക്യരാഷ്ട്ര സഭ 1999 വൃദ്ധജനവർഷമായി പ്രഖ്യാപിച്ചിരിക്കയാണ്. ജീവിതത്തിന്റെ സായാഹ്നവേളയിൽ ഉറ്റവരാലും ഉടയവരാലും ഉപേക്ഷിക്കപ്പെട്ട് ജീവിതം വഴിമുട്ടി നില്ക്കുന്നവർക്ക് വൃദ്ധസദനങ്ങൾ അഭയകേന്ദ്രങ്ങളാണ്. സ്വന്തം കുടുംബത്തിൽനിന്ന് വാർദ്ധക്യകാലത്ത് അവഗണനയുടെ ദുരിതമോ ഏകാന്തതയുടെ ദുഃഖമോ അനുഭവിക്കുന്ന വയോജനങ്ങൾക്ക് ഓൾഡ് ഏജ്ഹോമുകൾ താങ്ങും തണലുമാകുന്നു.

ജീവിതവീക്ഷണത്തിന്റെ വ്യത്യാസങ്ങളാലും തലമുറകളുടെ വിടവുമൂലവും പെട്ടെന്നു മാറിവരുന്ന സംസ്കാരം മൂല്യവും ജീവിതരീതിയുടെ വ്യതിയാനങ്ങളാലും കുടുംബത്തിൽ 'അന്യരായി ത്തീരുന്ന' വൃദ്ധജനങ്ങൾക്ക് ഒത്തൊരുമയോടും ഒരേ ജീവിതവീക്ഷണത്തോടെയും ആശയവിനിമയം നടത്തുവാനും സമപ്രായക്കാരുമായി ജീവിതാനുഭവകഥകളും ദുഃഖങ്ങളും പങ്കുവയ്ക്കുവാനും അവരുടെ ജീവിതത്തിന്റെ അവസാനവേളകളിൽ അത്താണിയാകുന്ന വൃദ്ധസദനങ്ങൾ അവസരം നല്കുന്നു.

മക്കളാൽ ഉപേക്ഷിക്കപ്പെട്ട് ദാരിദ്ര്യം അനുഭവിക്കുന്ന വൃദ്ധദമ്പതികൾക്ക് പട്ടിണിക്കിടക്കാതെ ജീവിതാന്ത്യംവരെ കഴിയുവാൻ അവസരം നല്കുക മാത്രമല്ല വൃദ്ധസദനങ്ങൾ ചെയ്യുന്നത്. സംരക്ഷിക്കുവാൻ ആരോരുമില്ലാതെ കഴിയേണ്ടിവരുന്ന ഉയർന്ന സാമ്പത്തിക സ്ഥിതിയുള്ള കുടുംബത്തിലെ വൃദ്ധ മാതാപിതാക്കൾക്ക് അവരുടെ സാമ്പത്തികസ്ഥിതിക്കനുസരിച്ച് എല്ലാ സുഖസൗകര്യങ്ങളോടും കൂടി തങ്ങളുടെ ജീവിതകാലം കഴിച്ചുകൂട്ടുവാനും വയോജനഭവനങ്ങൾ സഹായകമാകുന്നുണ്ട്.

60 വയസ്സിനു മുകളിലുള്ളവരെയാണല്ലോ നാം വൃദ്ധരായി കണക്കാക്കുന്നത്. അപ്രകാരം കണക്കാക്കുമ്പോൾ ഇപ്പോൾ ഇൻഡ്യയിൽ 7 കോടിയോളം വൃദ്ധരുണ്ട്. ഇവരിൽ 73 ശതമാനം നിരക്ഷരരുമാണ്. ഇൻഡ്യയിലെ 7 കോടി വൃദ്ധരിൽ 40 ശതമാനംപേർ ദാരിദ്ര്യരേഖയ്ക്ക് താഴെയാണ്. ഇവർക്ക് ആവശ്യമായ ആഹാരം, വസ്ത്രം, പാർപ്പിടസൗകര്യം എന്നിവ ലഭ്യമാകുന്നില്ല. കേരളത്തിലാകട്ടെ, ഇക്കൂട്ടർ 24 ലക്ഷത്തോളം വരും. 30 വർഷത്തിനുള്ളിൽ വികസിത രാജ്യങ്ങളിലെ ജനസംഖ്യയിൽ മൂന്നിലൊന്ന് പേർ 60 വയസ്സിന് മുകളിലുള്ളവർ ആയിരിക്കും. ഇന്ന് ഈ രാജ്യങ്ങളിലെ 60 വയസ്സിനുമുകളിൽ പ്രായമുള്ളവരിൽ 10 ശതമാനംപേർക്ക് ഏകദേശം 80 വയസ്സ് ആയിരിക്കയാണ്.

വൃദ്ധജനങ്ങളിൽ കൂടുതൽ പേരും സ്ത്രീകളാണ്. ഇവരിൽ 55 ശതമാനം വിധവകളുമാണ്. പുകവലി, മദ്യപാനം തുടങ്ങിയ ശീലങ്ങൾ മുഖേന പുരുഷന്മാർക്ക് പല അസുഖങ്ങളും ബാധിച്ച് ആയുസ്സ് കുറയുന്നതാണ് ഇതിനൊരു കാരണം. വാഹന അപകടങ്ങൾ മുതലായ അത്യാഹിതങ്ങളിലൂടെ കൊല്ലപ്പെടുന്നവരിൽ ഭൂരിഭാഗവും പുരുഷന്മാരാണ് എന്നത് മറ്റൊരു കാരണവും.

ഇൻഡ്യയിൽ ഏറ്റവും കൂടുതൽ വൃദ്ധസദനങ്ങളുള്ള സംസ്ഥാനം കേരളവും (123) രണ്ടാമത് തമിഴ്നാടുമാണെന്ന് (115) 'ഹെൽപ് ഏജ് ഇൻഡ്യ'യുടെ ഏറ്റവും പുതിയ ഡയറക്ടറിയിൽ പറയുന്നു. കേരളത്തിൽ എറണാകുളം, തിരുവനന്തപുരം, കോട്ടയം, തൃശ്ശൂർ, ജില്ലകളിലാണ് കൂടുതൽ വൃദ്ധസദനങ്ങൾ. അശരണരായ വൃദ്ധർക്കുവേണ്ടി സന്നദ്ധസംഘടനകൾ വഴി സഹായമെത്തിക്കുക, വൃദ്ധരുടെ പ്രശ്നങ്ങളെക്കുറിച്ച് പുതിയ തലമുറയെ ബോധവത്കരിക്കുക എന്നീ ലക്ഷ്യങ്ങൾ നടപ്പിലാക്കുന്ന ഈ അന്തർദേശീയ സംഘടനയ്ക്ക് ഐക്യരാഷ്ട്രസംഘടനയുടെയും ഇൻഡ്യാ ഗവണ്മെന്റിന്റെയും അംഗീകാരമുണ്ട്.

വൃദ്ധസദനങ്ങളുടെ എണ്ണം വർദ്ധിച്ചുവരുവാൻ പല കാരണങ്ങളുണ്ട്. വയസ്സുകാലത്ത് മാതാപിതാക്കളെ സംരക്ഷിക്കുവാൻ മക്കൾ തയ്യാറാകുന്നില്ല. അല്ലെങ്കിൽ അതിനവരുടെ ജീവിതസാഹചര്യം ഒത്തുവരുന്നില്ല എന്നതാണ് ഒരു കാരണം. ഉയർന്ന വിദ്യാഭ്യാസനിലവാരവും തൊഴിലില്ലായ്മയും, ജോലിതേടി ദൂരെപ്പോകുവാൻ യുവതലമുറയെ നിർബന്ധിക്കുമ്പോൾ കുടുംബത്തിൽ അച്ഛനമ്മമാർ ഒറ്റയാകുന്നു എന്നത് മറ്റൊരു കാരണം. തങ്ങളുടെ ജീവിതാന്തരീക്ഷം വെടിഞ്ഞ് നഗരത്തിൽചെന്ന് പുതിയൊരു ജീവിതസംസ്കാരവുമായി പൊരുത്തപ്പെട്ടു കഴിയുവാൻ താത്പര്യമില്ലാത്ത മാതാപിതാക്കളുണ്ട്. ഒറ്റയ്ക്കായാലും ഇത്രയുംനാൾ കഴിഞ്ഞ വീട്ടിൽതന്നെ കഷ്ടപ്പെട്ടായാലും കഴിഞ്ഞുകൊള്ളാം എന്ന പിടിവാശിയിലാണവർ.

മാതാപിതാക്കളെയുംകൂടി താമസിപ്പിക്കുവാനുള്ള ജീവിതസൗകര്യമില്ലാത്തവരുമുണ്ട്. ഇവർ ജോലിസ്ഥലത്ത് ചെറിയൊരു വീട്ടിലോ ഒരൊറ്റമുറിയിലോ മറ്റോ കഴിയുന്നവരായിരിക്കും. തങ്ങളുടെ നിശ്ചിതവരുമാനംകൊണ്ട് അവർക്ക് അതിനേ സാധിക്കുന്നുള്ളൂ. എല്ലാ സൗകര്യങ്ങളുമുണ്ടെങ്കിലും മാതാപിതാക്കളെ കൂടെ നിർത്താൻ തീർത്തും താല്പര്യമില്ലാത്ത മക്കളും, മക്കളോടൊപ്പം കഴിയുവാൻ ഇഷ്ടപ്പെടാത്ത മാതാപിതാക്കളും സമൂഹത്തിലുണ്ട്. തങ്ങളുടെ 'ദുർവാശി'യല്ല ഒറ്റയ്ക്കു താമസിക്കുവാൻ കാരണം. മരുമകളാണ് വിലങ്ങുതടി എന്ന് ആരോപിക്കുന്നവരുമുണ്ട്.

സാമ്പത്തികമായി ബുദ്ധിമുട്ടിക്കേണ്ട, മക്കളെ ശല്യം ചെയ്യേണ്ട. അവർ സ്വസ്ഥമായി കഴിഞ്ഞുകൊള്ളട്ടെ എന്ന പ്രത്യേക വാത്സല്യമുള്ള അച്ഛനമ്മമാരുമുണ്ട്. നല്ല സ്നേഹമില്ലാത്ത മക്കളോടൊത്ത് കഴിയുന്നതിലും ഭേദം ഒറ്റയ്ക്കു ഒറ്റയ്ക്കു ജീവിക്കുന്നതാണ് തങ്ങൾക്ക് മനസ്സന്തോഷം നല്കുന്നത് എന്ന ചിന്തയാൽ കുടുംബത്തിൽതന്നെ കഴിഞ്ഞുകൂടുന്നവരുമുണ്ട്.

മക്കളില്ലാത്ത വൃദ്ധദമ്പതികളുടെ അവസ്ഥയും ഉള്ള മക്കളെല്ലാം വിദേശത്തു താമസിക്കുന്ന വൃദ്ധദമ്പതികളുടെ അവസ്ഥയും തുല്യംതന്നെ. വീട്ടിൽ നിന്നിറക്കിവിടപ്പെട്ടവരും സ്വയം ഇറങ്ങിപ്പോന്നവരും, ആരോരുമില്ലാത്തവരുമൊക്കെ വൃദ്ധസദനങ്ങളുടെ ആവശ്യകത വർദ്ധിപ്പിക്കുന്നു. ആൺമക്കളില്ലാത്തവരും അവസാനം അവഗണന അനുഭവിക്കുന്നവരായി കണ്ടുവരുന്നു. എന്നാൽ മകളോടും മരുമകനോടുമൊപ്പം സസുഖം കഴിയുന്നവരുമുണ്ട് എന്ന് എടുത്തു പറയേണ്ടിയിരിക്കുന്നു.

ഇൻഡ്യയിൽ ആകെ എഴുന്നൂറോളം വൃദ്ധസദനങ്ങളുണ്ട്. ഇവയിൽ 547 എണ്ണത്തിന്റെ വിവരങ്ങൾ ഹെൽപ് ഏജ് ഇൻഡ്യയുടെ ഏറ്റവും പുതിയ ഡയറക്ടറിയിൽ വിശദമായി കൊടുത്തിട്ടുണ്ട്. ഈ 547 ഓൾഡ് ഏജ് ഹോമുകളിലായി 28784 വൃദ്ധർ താമസിക്കുന്നു. ഇവയിൽ 325 എണ്ണം സൗജന്യപരിചരണം നല്കുന്നവ

യാണ്. ആന്ധ്രപ്രദേശിൽ 76 ഉം മഹാരാഷ്ട്രയിൽ 66 ഉം കർണ്ണാടകയിൽ 64 ഉം ഗുജറാത്തിൽ 55 ഉം പശ്ചിമബംഗാളിൽ 44 ഉം വൃദ്ധസദനങ്ങളുണ്ട്. അതു കഴിഞ്ഞ് കൂടുതൽ വൃദ്ധസദനങ്ങളുള്ള സംസ്ഥാനങ്ങൾ പഞ്ചാബ് (28), ഗോവ (25), ഒറീസ്സ (24), ഉത്തർപ്രദേശ് (16), മധ്യപ്രദേശ് (13), ഡൽഹി (13) എന്നിവയാണ്.

ഹെൽപേജ് ഇൻഡ്യ കേരളത്തിലെ 21 സന്നദ്ധ സംഘടനകൾ വഴി 1551 നിർദ്ധനരായ വൃദ്ധ ജനങ്ങൾക്ക് പെൻഷൻ നല്കുന്ന പദ്ധതിപ്രകാരം (അഡോപ്റ്റ് ഗ്രാൻ സ്കീം) പ്രതിമാസം ഓരോരുത്തർക്കും 400 രൂപയുടെ സഹായം നല്കിവരുന്നു. മരുന്നുകൾ, ഭക്ഷ്യവസ്തുക്കൾ മുതലായ അവശ്യസാധനങ്ങൾ, പോക്കറ്റ്മണി എന്നിവ ഉൾപ്പെടെ 400 രൂപയുടെ സാധനങ്ങളാണ് നല്കുന്നത്. ഈ പദ്ധതിപ്രകാരം ഇൻഡ്യയിലെ 230 സന്നദ്ധ സംഘടനകൾ വഴി സാധു വൃദ്ധ സദനങ്ങൾക്ക് പ്രതിമാസം ഓരോരുത്തർക്കും 400 രൂപ വീതം ധനസഹായം 1980 മുതൽ ഹെൽപ് ഏജ് ഇൻഡ്യ നല്കി വരുന്നുണ്ട്.

അഡോപ്റ്റ് ഗ്രാൻ സ്കീം പദ്ധതി കൂടാതെ വയോജനങ്ങൾക്കായി വിവിധ ക്ഷേമപദ്ധതികൾ ഈ ജീവകാരുണ്യ സംഘടന നടത്തിവരുന്നു. ഡെ കെയർ സെന്ററുകൾ, ആശുപത്രികൾ, വൃദ്ധർക്ക് വേണ്ടി വാർഡ് പണിത് നല്കുക, ചികിത്സയ്ക്ക് ആവശ്യമായ സാധനസാമഗ്രികൾ നല്കുക, വരുമാനം നല്കുന്ന പദ്ധതികൾ നടപ്പിലാക്കുക തുടങ്ങിയവയാണ് ആ മഹനീയ കർമ്മ പദ്ധതികൾ. വൃദ്ധർക്ക് കാഴ്ചശക്തി കിട്ടുവാനുള്ള ഓപ്പറേഷൻ നടത്തുന്നതിന് സഹായം നല്കുന്നത് ഒരു പ്രധാന പദ്ധതിയാണ്. ഈ വർഷം (1999) കേരളത്തിൽ 1500 തിമിരശസ്ത്രക്രിയ നടത്തുവാൻ ലക്ഷ്യമിട്ടിട്ടുണ്ട്. അങ്കമാലി ലിറ്റിൽ ഫ്ളവർ ഹോസ്പിറ്റലിലാണ് ഓപ്പറേഷൻ നടത്തുക. ○



## പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ
## 9-ാം ഓർമ്മ പെരുന്നാൾ (16-5-1999)



## യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ

*Inserted by*
**Thampy, Susy, Sypy, Sunil, Susheel**
**Vazhakkala Edmonton,**
**Canada.**

**മറ മാറുമ്പോൾ - 1**



# ക്വയർ, ക്യാമറ, വീഡിയോ, മംഗല്യ ത്രിത്വ മഹത്വം

**വെള്ളിക്കോൽ**

തികഞ്ഞ തൃപ്തിയോടെ ഓനച്ചൻ ഓടിവന്നു ഇരിക്കുന്നതിനുമുൻപെ പറഞ്ഞു: ഹാൾ ഒത്തു. ഉദ്ദേശിച്ചതിൽ ഒരാഴ്ച മുന്നോട്ട്. അങ്ങനെയായപ്പോൾ വീഡിയോയ്ക്ക് സൗകര്യം. ക്യാമറക്കാരനെ കൈകാര്യം ചെയ്യാം. നാളെ ഉറപ്പിന് സംശയ്മെന്യേ അനൗൺസ് ചെയ്യാം. ദിവസം അടുക്കുമ്പോൾ ഒരു തിരുമേനിയെ നോക്കണം. അതു വികാരി അച്ചന് വിടാം. അവരുടെ കല്യാണങ്ങൾക്കെല്ലാം മെത്രാച്ചനുണ്ടായിരുന്നു. അവർ അതുപറഞ്ഞിട്ടുണ്ട്.. ഗൾഫ്കാർക്ക് അതു പ്രയാസമില്ല. നമ്മളും ഗൾഫിനോടടുക്കുകയല്ലെ!

കല്യാണ ഒരുക്കം ഒട്ടുമുക്കാലും കഴിഞ്ഞ മട്ടിലാണ് ഓനച്ചനും കുടുംബവും.

പണ്ടൊക്കെ പ്രായമായാൽ ആലോചനവരണെ! വന്നാൽ ഉറയ്ക്കണെ! മാറല്ലേ മാതാവേ! എന്നായിരുന്നു പ്രാർത്ഥന. കെട്ടുകഴിഞ്ഞാൽ പോകേണ്ട പള്ളികളും വീട്ടിലൊരു നേർച്ചയും കരുതിവെയ്ക്കും. ഇന്നോ? ഹണിമൂൺയാത്രയ്ക്ക് ടിക്കറ്റും മുറിയും ബുക്കുചെയ്യും.

പൊതുസദ്യയുടെ കാര്യം എത്രയോ ലാഘവമായി. കേറ്ററിംഗ് എന്നവൻ വന്നുകയറിയതോടെ. ക്ഷണമാണ് ക്ഷീണിപ്പിക്കുന്നത്. നാളെ അത് ഇന്റർനെറ്റിൽ ആയിക്കോളും. സദ്യയ്ക്ക് വീട്ടിൽ വെപ്പില്ല, വിളമ്പും. വന്നുചേരുന്ന ഹോട്ടലിൽ ഒരു കൂട്ടം. തിടുക്കത്തിൽ ഉണ്ണുന്നു. തിരിച്ചുപോകുന്നു. വീട്ടുകാർ ആരാ? വിരുന്നുകാർ ഏതാ? സുഹൃത്തുക്കൾ വന്നോ? വിശാലമന:സ്ഥരായ പട്ടണത്തിലെ കോളേജ് കുമാരന്മാർ ക്ഷണിക്കപ്പെട്ടാതെതന്നെ ആദ്യബാച്ചിൽ കഴിച്ചുപോകുന്നു.

പണ്ടൊക്കെ തറവാട് മഹത്വം വിളിച്ചറിയിക്കുന്നതായിരുന്നു കല്യാണം. നാടാകെ ഒരു ഇളക്കമുണ്ടാകും. ഇപ്പോൾ ജനനവും മരണവും കുടുംബത്തിലല്ലല്ലോ? പിന്നെയാണോ കല്യാണം? ഇന്ന് അതൊക്കെ പുറത്തെ സദ്യ. അതിന്റെ തട്ടകത്തിൽ. പിതാവിനും പുത്രനും പ: റൂഹായ്ക്കും സ്തുതി എന്നൊന്ന് ആരാധനയിലുണ്ട്. പലവട്ടം. അതാണ് ശരണം. കർമ്മത്തിന്റെ മർമ്മം. ഇന്ന് അതൊരു പഴയക്രമം. പ്രമാണം. കൂദാശയുടെ കാതൽ കലയിലാണ് നോക്കുന്നത്. ആ ത്രിത്വവാനാണ് ക്വയർ, ക്യാമറ, വീഡിയോ. തുറന്നുപറഞ്ഞാൽ കാസറ്റ് കാണുമ്പോഴും ആൽബം നോക്കുമ്പോഴുമാണ് മണവാളനും മണവാട്ടിയും അടുത്തവരും ആ കൂദാശയിൽ സംബന്ധിക്കുന്നത്. അടച്ചങ്ങ് പറയരുതല്ലോ. മറ്റൊന്ന് കണ്ടു. കരിങ്ങാച്ചിറ പള്ളിയിൽ. മണവാളൻ "നാണ"മില്ലാതെ ക്വയറിനൊപ്പം തെളിച്ചുപാടി സന്തോഷിക്കുന്നു. പ്രതിയെക്കുറിച്ചാരാഞ്ഞപ്പോൾ അറിഞ്ഞു. അത് വിവരമുള്ള ഒരു വൈദികന്റെ കൊച്ചുമകനാണ്. ബന്ധം വിടർത്തിയാലും ഒന്നായി കാണിക്കുന്ന കാസറ്റേ, നിനക്കു വന്ദനം. ആൽബമെനിനക്ക് പുകഴ്ച. ശബ്ദമേ നീ തന്നെ ശക്തൻ. വേണ്ടിവരുമ്പോൾ നിനക്ക് കോടതിയിലും സീറ്റുണ്ടല്ലോ.

ഈയ്യിടെ കലാ കലാപക്കാർ എതിർശബ്ദം നെയ്തു തുടങ്ങിയിട്ടുണ്ട്. ആ വേല വിജയിക്കുന്നില്ല. എതിർപ്പിൽ പിളർപ്പുണ്ടെന്നുള്ളതാണ് ബലഹീനത. തരംതിരിച്ചാണ് അലർജി. ചിലർക്ക് ക്വയർ പാടില്ല. വീഡിയോ സ്വാഗതം. ശബ്ദത്തിന് പടമില്ലല്ലോ. ഏതർത്ഥത്തിലും ആഴത്തിലും ക്യാമറ കുലീനനാണ്. അന്യനെ ഫോക്കസ് ചെയ്യുമ്പോൾ അസൂയ ഫ്ളാഷടിക്കുന്നത് കേവലം സ്വഭാവികം. ഈ ത്രിമൂർത്തികളുടെ വിളഞ്ഞാട്ടത്തിന് "തെറ്റില്ല" കല്പന-ഇപ്രിമേത്തൂർ - മേലിൽനിന്ന് നല്കി കൂദാശയുടെ കണക്കിൽ കൂട്ടിയിട്ടുണ്ട്. പണ്ടൊക്കെ പള്ളിയിൽ പണം തീർക്കുമ്പോൾ രസീതിൽ കാണുന്ന ഇനങ്ങൾ വെച്ചു കുമ്പിടൽ, അയിനി അപ്പം, കൊടപ്പണം, കെട്ടുപണം, നടവഴക്കം. ഇന്ന് ക്യാമറ, വീഡിയോ, ക്വയർ. സംഖ്യ അക്കവും നാല് ആണ്. തിരുമേനിക്ക് എതിർപ്പില്ല. തിരുസാന്നിദ്ധ്യത്തിലാണല്ലോ അഭ്യാസം. വെളിച്ചത്തിന്റെ ചൂട് വിയർപ്പിച്ചാലും കലാസ്വാദകർ ഈ സ്വയം തൊഴിൽ കണ്ടെത്തലിനെ പ്രോത്സാഹിപ്പിക്കേണ്ടതാണ്.

അല്ലെങ്കിലും ആർ ഇത് നിയന്ത്രിക്കും? ഈ ത്രിത്വസംവിധാനത്തിന് ഫീസ് ഈടാക്കി പള്ളി പതിച്ചുകൊടുക്കുകയല്ലേ? നിയന്ത്രണത്തിന് തുനിഞ്ഞാൽ എവിടംവരെ? ആരാണ് അധികാരി? പള്ളിക്കാരോ? ഫീസ് തന്നവനോ? അതിഥികളായി വന്ന വൈദികരോ? വ്യവസ്ഥയില്ലാത്ത ഈ വ്യാപാരം വേദനിപ്പിക്കുന്ന അവസരമുണ്ടാക്കുന്നു. വൈദികർ ഫോട്ടോഗ്രാഫറുടെയും വീഡിയോക്കാരന്റെയും മനസ്സിലിരിപ്പുപോലെ മാറിയും തിരിഞ്ഞും നില്ക്കണം. നോട്ടത്തിലൂടെയുള്ള നിർദ്ദേശം പാലിച്ചില്ലെങ്കിൽ അവന്റെ അസിസ്റ്റന്റ് പിറകിൽനിന്ന് തോണ്ടിവലിക്കും. ക്യാമറ അക്കരയും ഇക്കരയും ചാടുമ്പോൾ അച്ചനെ തട്ടിയെന്നും വരും. അച്ചൻ ആരാധനയിലല്ലേ? അവിവേകം കാണിക്കരുത്. മദ്ബഹായുടെ പടി ചവുട്ടികയറുന്ന ക്യാമറയെ കപ്യാർ കൈചൂണ്ടി വിലക്കിയാൽ തിരിച്ച് കണ്ണുരുട്ടി കാണിക്കും. വെറുതെയല്ല വാടക കൊടുത്തിട്ടാ. വാടകവീട്ടിൽ വിലക്കുള്ളവശമൊന്നും വിവരിച്ചിട്ടില്ല. മേശപ്പുറത്തുള്ള മാലയുടെയും മിന്നിന്റെയും കിടപ്പിന്റെ പടം തരിച്ചെടുക്കുവാൻ ഇവരിൽ ഒരുവൻ രണ്ടുപ്രാവശ്യം കുന്തിരിക്കപാത്രം വാഴ്ത്തുന്ന വൈദികന്റെ മുന്നിലൂടെ വലതുകരംനീട്ടി മാറ്റി. അവൻ തങ്കപ്പനോ തങ്കച്ചനോ? ആംഗിൾ ഒപ്പിച്ചു പടമെടുക്കുവാൻ ശുശ്രൂഷക്കാരനെ ധിക്കരിച്ച് രണ്ടുപ്രാവശ്യം [illegible] ചരിച്ചുവെച്ചവൻ മണിയോ മാണിയോ?

അപ്പം തിന്നാൽപോരേ? കുഴി എണ്ണണോ?

പടം നന്നായാൽ പോരേ? യുക്തിക്ക് ഭക്തി നോക്കേണ്ട. പെരുന്നാളിന് പള്ളിമുറ്റത്തിന് തറവാടക കൊടുക്കുന്ന തൊട്ടിക്കാരൻപോലും ചില നിബന്ധനകൾക്ക് വിധേയനാണ്. പള്ളിക്കകത്തിന് ശിക്ഷണത്തിന്റെ വേലിക്കെട്ടില്ല, സാങ്കേതിക പെട്ടിക്കാരന് - പടത്തിന്റെ മേന്മയ്ക്ക് പലതും ആവർത്തിക്കും. മധുരം വെയ്ക്കൽ, കേക്കിന്റെ കഷണം വായിൽ ഘടിപ്പിക്കുന്നത്, കൈപി

*ശേഷം 33-ാം പേജ്*

# ആരാധനയുടെ ക്രമവും പ്രാപഞ്ചിക ക്രമവും

ഫാ. ഡോ. കെ.എം. ജോർജ്

കുർബ്ബാനക്രമം, ആരാധനാക്രമം, നമസ്ക്കാരക്രമം തുടങ്ങിയ 'ക്രമ' പദങ്ങൾ നമുക്ക് പരിചിതങ്ങളാണ്. എന്താണ് ഈ ക്രമം (Order)?

ക്രിസ്തീയാരാധന എല്ലാ അർത്ഥത്തിലും ക്രമീകൃതമായി തീർന്ന നാലാം നൂറ്റാണ്ടോടുകൂടി, വിവിധ ആരാധനകൾക്കും അനുഷ്ഠാനങ്ങൾക്കുമുള്ള നിയമങ്ങളും നടപടിച്ചട്ടങ്ങളും ഉരുത്തിരിഞ്ഞു. എങ്ങനെയാണ് മാമ്മോദീസാ, കുർബ്ബാന, കൈവെപ്പ്, രോഗികളുടെ തൈലാഭിഷേകം എന്നിവ നടത്തേണ്ടത് എന്നുള്ളത് ഉൾപ്പെടെ അനുദിന പ്രാർത്ഥനകൾ നടത്തുന്ന രീതിവരെയുള്ള കാര്യങ്ങളിൽ ക്രമേണ നിഷ്കർഷയുണ്ടായി. വിവിധ സ്ഥലങ്ങളിലെ പ്രാദേശിക സഭകൾ തമ്മിൽ ഇക്കാര്യങ്ങളിൽ വൈവിദ്ധ്യം ഉണ്ടായിരുന്നെങ്കിലും ഒരു പ്രത്യേക പ്രദേശത്തുള്ള സഭയിൽ ഏതാണ്ടൊരു ഐക്യരൂപ്യം വരുത്തുവാനുള്ള ശ്രമം ഉണ്ടായി. പുരാതന പ്രസിദ്ധമായ നഗരങ്ങളെ കേന്ദ്രീകരിച്ചാണ് വിവിധ ആരാധനാക്രമങ്ങളും രൂപമെടുത്തത്. അങ്ങനെ യെറുശലേം, അലക്സന്ത്രിയ, അന്ത്യോഖ്യ, കോൺസ്റ്റാന്റിനോപ്പിൾ, റോമാ തുടങ്ങിയ ക്രൈസ്തവ കേന്ദ്രങ്ങളുടെ പേരും പ്രത്യേക ശൈലിയും വഹിക്കുന്ന വിവിധ ആരാധനാക്രമങ്ങൾ ഉടലെടുത്തു.

ആരാധന നടത്തുന്ന രീതിയ്ക്കും അതിനുപയോഗിക്കുന്ന പുസ്തകത്തിനും പൊതുവേ 'ക്രമം' എന്നാണ് പറയുന്നത്. ഈ വാക്കിന് ലത്തീൻ ഭാഷയിൽ ordo എന്നും ഗ്രീക്ക് ഭാഷയിൽ taxis എന്നുമാണ് ഉപയോഗിക്കുന്നത്. സുറിയാനിയിലൂടെ വന്ന 'തക്സാ' ഗ്രീക്കിലെ തക്സിസ് തന്നെയാണ്. വി. കുർബ്ബാന ചൊല്ലാൻ ഉപയോഗിക്കുന്ന പുസ്തകത്തെ 'കുർബ്ബാന തക്സാ' എന്നു നാം വിളിക്കുന്നു. പടിപടിയായും തുടർച്ചയായുമുള്ള പ്രാർത്ഥനകളുടെയും അനുഷ്ഠാനക്രിയകളുടെയും സമുച്ചയമാണ് ആരാധനാക്രമം.

ക്രിസ്തീയസഭയിൽ മാത്രമല്ല, അനുഷ്ഠാനപ്രധാനങ്ങളായ എല്ലാ മതങ്ങളിലും ആരാധനയ്ക്ക് നിശ്ചിതമായ ക്രമമുണ്ട്. ബ്രാഹ്മണമതത്തിന്റെ അനുഷ്ഠാന വ്യവസ്ഥയെ നിരാകരിച്ച ബുദ്ധമതവും റോമൻ കത്തോലിക്കാ സഭയുടെ ആചാരാനുഷ്ഠാനവിശ്വാസങ്ങളെ ചോദ്യം ചെയ്ത നവീകരണപ്രസ്ഥാനവും പില്ക്കാലത്ത് അവയുടേതായ ആരാധനാക്രമങ്ങൾ ഉരുത്തിരിച്ചെടുത്തു.

### യാഗമെന്ന കേന്ദ്രം

ആരാധനയുടെ ക്രമം മനുഷ്യൻ സൃഷ്ടിക്കുന്നതാണെങ്കിലും എല്ലാ വിധത്തിലുള്ള ആരാധനകളിലും പൊതുവായിട്ടുള്ള ക്രമം (order) യഥാർത്ഥത്തിൽ പ്രപഞ്ചക്രമത്തിന്റെ പ്രതിഫലനമാണെന്നാണ് പുരാതനമായ വിശ്വാസം. സുസംഘടിതവും സർവ്വതല സ്പർശിയുമായ ഈ പ്രാപഞ്ചിക ക്രമത്തെ (Cosmic order)യാണ് ഇൻഡ്യയിൽ 'ധർമ്മം' എന്ന വാക്കുകൊണ്ട് വിവക്ഷിക്കുന്നത്. (ഗ്രീക്കിൽ Cosmos എന്ന വാക്കിന് ക്രമീകൃതമായ വിശ്വവ്യവസ്ഥ എന്നാണർത്ഥം) എല്ലാറ്റിനും അതാതിന്റെ സ്ഥാനവും ചുമതലയും ബന്ധവും സ്വഭാവവും നിർണ്ണയിക്കുന്നത് ഈ ധർമ്മ വ്യവസ്ഥയാണ്. മനുഷ്യരുടെ ധാർമ്മിക വ്യവസ്ഥകളെല്ലാം പ്രാപഞ്ചിക ധർമ്മത്തിന്റെ ഭാഗമാണ്. വേദമന്ത്രങ്ങളുടെ ഉച്ചാരണവും യാഗാദികളുടെ അനുഷ്ഠാനവും ഈ ധർമ്മത്തോട് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. അതുകൊണ്ട് തെറ്റായ മന്ത്രോച്ചാരണവും ക്രമം തെറ്റിയുള്ള അനുഷ്ഠാനവും ധർമ്മത്തിൽനിന്നുള്ള വ്യതിചലനമാണ്. അതുമൂലം പ്രപഞ്ചക്രമത്തിനും മനുഷ്യരുടെ സുസ്ഥിതിയ്ക്കും ദോഷം തട്ടും എന്നാണ് പൊതുവിശ്വാസം. ക്രമംവിട്ടുള്ളതെല്ലാം 'അക്രമ'മോ, 'അതിക്രമ'മോ ആകും. അതുകൊണ്ട് മനുഷ്യരെയും പ്രപഞ്ചത്തെയും അക്രമത്തിൽനിന്ന് സംരക്ഷിക്കാനാണ് ആരാധനാക്രമത്തിലൂടെ ധർമ്മം അനുഷ്ഠിക്കപ്പെടുന്നത്. സമാധാനപൂർണ്ണമായ മനുഷ്യജീവിതത്തിന്റെ ക്രമവും ആരാധനയുടെ ക്രമവും പ്രപഞ്ചത്തിന്റെ ആകമാനക്രമവും തമ്മിലുള്ള ബന്ധം ഇവിടെ വ്യക്തമാണ്.

'അയം യജ്ഞോ ഭുവനസ്യനാഭി' (ഈ യാഗം പ്രപഞ്ചത്തിന്റെ കേന്ദ്രമാണ്) എന്ന ഋഗ്വേദസൂക്തം ഭാരതീയ ചിന്തയുടെ മാത്രമല്ല, എല്ലായിടത്തും എല്ലാക്കാലത്തുമുള്ള മതബോധത്തിന്റെ കാതലാണ്.

ഭാരതീയ വേദപാരമ്പര്യം യാഗത്തിൽ കേന്ദ്രീകൃതമാണ്. മനുഷ്യൻതന്നെ യാഗമാണ് (പുരുഷയജ്ഞം) എന്ന ആശയം പ്രബലമാണ്. അർപ്പിക്കാനായി പ്രപഞ്ചത്തിൽ ഒന്നുംതന്നെ ഇല്ലാതാവുകയോ പ്രപഞ്ചംതന്നെ ഇല്ലാതാകുകയോ ചെയ്താലും പരമസത്യം അതിൽത്തന്നെ സ്വയം സമർപ്പിക്കുന്ന യാഗമാണ്.

യേശുക്രിസ്തുവിന്റെ പരമയാഗത്തെക്കുറിച്ചുള്ള ക്രിസ്തീയ ചിന്ത ഇതിനോട് ബന്ധിപ്പിക്കാവുന്നതാണ്. പാതിനോമ്പിൽ, പള്ളിയുടെ മദ്ധ്യത്തിൽ ഉയർത്തുന്ന കുരിശ് സ്ഥലകാലങ്ങളുടെ കേന്ദ്രബിന്ദുവിൽ കാൽവരിയിൽ നടന്ന യാഗത്തിന്റെ പ്രതീകവൽക്കരണമാണ്. പ്രപഞ്ചചേതനയുടെ അടിസ്ഥാനവും കേന്ദ്രവും ഈ യാഗമാണെന്ന് ക്രിസ്തീയ പാരമ്പര്യം വിശ്വസിക്കുന്നു. ക്രിസ്തീയമായ എല്ലാ അനുഷ്ഠാനങ്ങളുടെയും ഉറവിടം ഈ യാഗബോധമാണ്. അപ്പോൾ പ്രാപഞ്ചികക്രമത്തിന്റെ ഘടനയുമായി ആരാധനയിലെ അനുഷ്ഠാനങ്ങൾ ബന്ധപ്പെടുന്നു.

ഭാരതത്തിൽ, വേദോച്ചാരണം സ്ഫുടവും അക്ഷരതെറ്റില്ലാത്തതുമായിരിക്കണം എന്ന് നിർബന്ധമുണ്ട്. പുരോഹിതൻ ഒരു വാക്കു തെറ്റിച്ചാൽ അത് പ്രപഞ്ചക്രമത്തെ ബാധിക്കുന്നു. ക്രിസ്തീയ പാരമ്പര്യത്തിലും ഇത് ഒരുകാലത്ത് വളരെ കൂടുതൽ ഊന്നിപ്പറഞ്ഞിട്ടുണ്ട്. മദ്ധ്യകാല നൂറ്റാണ്ടുകളിൽ ലത്തീൻഭാഷയിലുള്ള റോമൻ കത്തോലിക്കാ സഭയുടെ കുർബ്ബാന ചൊല്ലുമ്പോൾ ഉച്ചാരണ വൈകല്യമോ മറ്റ് ഭാഷാപരമായ തെറ്റുകളോ വരുത്തിയാൽ വൈദികനുണ്ടാകുന്ന കുറ്റബോധത്തെപ്പറ്റി നവീകരണനേതാവായ മാർട്ടിൻ ലൂഥർ സൂചിപ്പിക്കുന്നുണ്ട്. ഓർത്തഡോക്സ് സഭകളിൽ ഇന്നും കുർബ്ബാനയുടെയും മറ്റു കൂദാശകളുടെയും നിഷ്കൃഷ്ടമായ അനുഷ്ഠാനത്തെക്കുറിച്ചുള്ള ബോധം നിലനിൽക്കുന്നു. (ഉച്ചാരണസ്ഫുടത നിർഭാഗ്യവശാൽ കുറേയേറെ നഷ്ടപ്പെട്ടിരിക്കുന്നു!)

ഇവിടെ നാം ഓർക്കേണ്ട പ്രധാന സംഗതി ആരാധനയുടെ ആത്മാവും അനുഷ്ഠാനത്തിന്റെ കിറുകൃത്യതയും തമ്മിലുള്ള ബന്ധമാണ്. കൃത്യമായി കർമ്മം അനുഷ്ഠിച്ചതുകൊണ്ട് മാത്രം ഫലമില്ലെന്ന് നമുക്കറിയാം. പക്ഷേ, അനുഷ്ഠാന പ്രധാനങ്ങളായ എല്ലാ മതങ്ങളിലും വൈദികപാരമ്പര്യം ദുഷിക്കുമ്പോൾ

ആത്മാവില്ലാത്ത ആരാധന ധാരാളം നടക്കും. മാത്രവുമല്ല, പുരോഹിത വ്യവസ്ഥയുള്ള മതങ്ങളിൽ വൈദികരിൽ വളരെ കുറച്ചു പേർക്ക് മാത്രമേ ആത്മജ്ഞാനത്തോടുകൂടെ, പ്രാപഞ്ചികക്രമവും ആരാധനാക്രമവും തമ്മിലുള്ള ആഴമായ ബന്ധം അനുഭവിച്ചുകൊണ്ട് കർമ്മാനുഷ്ഠാനങ്ങൾ നടത്താൻ കഴിയൂ. ഭൂരിപക്ഷവും ആചാരപരമായി ക്രമം അനുഷ്ഠിക്കയാണ്. ചൊല്ലിത്തീർക്കലും അർത്ഥമില്ലാത്ത കൈക്രിയകളും പുരാതനമതങ്ങളിലെല്ലാം വ്യാപകമാണ്. അതുകൊണ്ട് ഒരിക്കൽ പരിചയിച്ച ക്രമത്തെ മാറ്റാൻ വൈദികരോ ജനങ്ങളോ സാധാരണഗതിയിൽ തയ്യാറാവുന്നില്ല. കത്തോലിക്കാ സഭയിലെ പ്രോട്ടസ്റ്റന്റ് നവീകരണംപോലെയോ ബ്രാഹ്മണമതത്തിലുണ്ടായ ബൗദ്ധപ്രസ്ഥാനം പോലെയോ മൗലിക വിപ്ലവങ്ങളുണ്ടാകുമ്പോൾ മാത്രമേ കാര്യമായ വ്യത്യാസം ക്രമങ്ങളിൽ ഉണ്ടാവുന്നുള്ളു.

### ഹൈന്ദവ-ക്രൈസ്തവ ധാരണകൾ:

പ്രാപഞ്ചികക്രമ (cosmic order)ത്തെക്കുറിച്ചുള്ള ഹൈന്ദവ ധാരണയും ക്രിസ്തീയ ധാരണയും തമ്മിലുള്ള വ്യത്യാസം എന്താണെന്ന് സൂചിപ്പിക്കേണ്ടതാണ്.

1. ഹൈന്ദവ ചിന്തയിൽ പ്രപഞ്ചക്രമം സർവ്വതലസ്പർശിയാണെന്ന് സൂചിപ്പിച്ചല്ലോ. എന്താണതിന്റെ അർത്ഥം? സൂര്യനു ചുറ്റുമുള്ള ഗ്രഹങ്ങളുടെ കറക്കം മുതൽ മനുഷ്യരുടെ ഊണും ഉറക്കവും കുളിയും കളിയും വരെയുള്ള വലുതും ചെറുതുമായ എല്ലാ സംഗതികളും സങ്കീർണ്ണമായ ഒരൊറ്റ ക്രമത്തിന്റെ ഭാഗമാണ്. ഇവയെല്ലാം തമ്മിലുള്ള പരസ്പരബന്ധവും പ്രതിവർത്തനങ്ങളും ഹൈന്ദവധർമ്മബോധത്തിന്റെ കാതലാണ്. നക്ഷത്രങ്ങളും ഗ്രഹങ്ങളും മനുഷ്യസ്വഭാവത്തിലും പ്രവർത്തനങ്ങളിലും സ്വാധീനം ചെലുത്തുന്നത് ഈ ക്രമത്തിന്റെ തെളിവാണ്. ഇവിടെ മനുഷ്യൻ യഥാർത്ഥത്തിൽ മറ്റ് ജീവികളിൽനിന്ന് വേറിട്ട് നില്ക്കുന്നില്ല.

2. ഹൈന്ദവപാരമ്പര്യത്തിൽ, ഈ പ്രാപഞ്ചികക്രമം മാറ്റിമറിക്കാനാവാത്തവിധം സ്ഥിരതയുള്ളതാണ്. മുൻനിർണ്ണയിക്കപ്പെട്ട ഒരു വ്യവസ്ഥയാണിത്. അതുകൊണ്ട് അതിനെ തിരുത്തുവാനോ മാറ്റാനോ മനുഷ്യർക്ക് സാധാരണഗതിയിൽ സാധിക്കുകയില്ല. മനുഷ്യജീവിതം സന്തോഷപ്രദമാകുന്നതിനുവേണ്ടി ഈ വിപുലമായ വ്യവസ്ഥയ്ക്ക് വിധേയമായും അതിന്റെ താളക്രമത്തോട് ഇണങ്ങിച്ചേർന്നും പോവുകയാണ് ഉത്തമം. ശകുനം, മുഹൂർത്തം, ഗ്രഹനില മുതലായവയ്ക്ക് ഹൈന്ദവർ കൊടുക്കുന്ന പ്രാധാന്യം ഇതിന് ഉദാഹരണമാണ്. പ്രപഞ്ചവ്യവസ്ഥയെ മാറ്റാൻ ശ്രമിക്കാതെ, അതിന് അനുകൂലമായ ഒരു മനുഷ്യവ്യവഹാര വ്യവസ്ഥ സൃഷ്ടിക്കയും അത് അനുസരിക്കുകയും ചെയ്യുക എന്നതാണ് ഇവിടെ പ്രധാനം.

3. വൈദികമതം ബ്രാഹ്മണ പൗരോഹിത്യ മേൽക്കോയ്മയിൽ ഊന്നി ജീർണ്ണിച്ചു തുടങ്ങിയപ്പോൾ സ്ഥാവരവും അഭേദ്യവുമായ പ്രാപഞ്ചിക വ്യവസ്ഥ അനിഷേധ്യമായ ധർമ്മ വ്യവസ്ഥയായി വ്യാഖ്യാനിക്കപ്പെട്ടു. അപ്പോൾ സൂര്യചന്ദ്രനക്ഷത്രാദികളുടെ പരിക്രമണം പോലെതന്നെ അനിഷേധ്യമായതാണ് ജാതിവ്യവസ്ഥയും തീണ്ടലും തൊടീലും എന്നൊക്കെ വന്നു. ചുരുക്കത്തിൽ മനുഷ്യസമൂഹത്തിൽ നിലവിൽവന്ന എല്ലാ ചൂഷക-മർദ്ദക വ്യവസ്ഥകളെയും ന്യായീകരിച്ച് നിലനിർത്താൻ വിശ്വധർമ്മ വ്യവസ്ഥയെ ഉപയോഗിച്ചു. സനാതന ധർമ്മത്തിന്റെ വികലമായ വ്യാഖ്യാനവും പ്രയോഗവും അങ്ങനെ നിലവിൽ വന്നു. ❍



ഭാരതീയ മതദർശനങ്ങൾ വികസിപ്പിച്ചതുപോലെ സങ്കീർണ്ണവും അതിവിശദവുമായ ധാരണകളൊന്നും പ്രപഞ്ചത്തെക്കുറിച്ച് ക്രിസ്തുമതത്തിൽ കാണാനാവില്ല. വളരെ ലളിതമായ ചിന്തകൾ, പ്രത്യേകിച്ചും യഹൂദപാരമ്പര്യത്തിൽനിന്ന് ലഭിച്ചവയാണ് ക്രിസ്തീയ വേദശാസ്ത്രത്തിന്റെ പ്രപഞ്ച വീക്ഷണത്തിലുള്ളത്.

1. പ്രപഞ്ചം ദൈവത്തിന്റെ സൃഷ്ടിയാണ്. ദൈവസ്നേഹത്തിൽനിന്നും ഇച്ഛയിൽനിന്നും ഉളവായ ഈ വിശ്വത്തിന് മറ്റ് യാതൊരു അടിസ്ഥാനവുമില്ല. ശൂന്യതയിൽനിന്ന് ദൈവം സൃഷ്ടിച്ചു എന്ന യഹൂദ പാരമ്പര്യം ക്രൈസ്തവ വേദത്തിന്റെ ഭാഗമായി. പ്രപഞ്ചക്രമത്തിന് അതിന്റേതായ അസ്തിത്വസ്രോതസ്സുകൾ ഒന്നുമില്ല. ദൈവേച്ഛ പിൻവലിക്കപ്പെട്ടാൽ അത് ശൂന്യതയെ പ്രാപിക്കുന്നു. ദൈവകാരുണ്യം പ്രപഞ്ചത്തെ വലയംചെയ്യുന്നു.

2. പ്രാപഞ്ചികക്രമം മനുഷ്യനെ മൗലികമായി സ്വാധീനിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു എന്ന പുരാതന ഗ്രീക്കുകാരുടെയും ബാബിലോണിയക്കാരുടെയും മറ്റും ചിന്തയെ ക്രിസ്തീയദർശനം അംഗീകരിച്ചില്ല. നേരേമറിച്ച്, മനുഷ്യനാണ് ഈശ്വരകൃപയുമായി സഹകരിച്ച് പ്രപഞ്ചക്രമത്തെ സ്വാധീനിക്കുന്നത് അഥവാ സ്വാധീനിക്കേണ്ടത് എന്ന ചിന്തയാണ് പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലും മറ്റും ഉയർന്നു നിന്നത്. മനുഷ്യന് മറ്റ് സൃഷ്ടികളേക്കാൾ വിശേഷതയുണ്ടെന്നും മനുഷ്യൻ ഈശ്വരരൂപമാണെന്നും സൃഷ്ടിയുടെ രാജാവാണെന്നും മറ്റുമുള്ള ആശയങ്ങൾ ഇവിടെ പ്രമുഖമാണ്.

3. മനുഷ്യന്റെ സ്വാതന്ത്ര്യമാണ് അവന്റെ രാജകീയാന്തസ്സിന്റെ ആണിക്കല്ല്. ഈശ്വര നന്മയുടെ പൂർണ്ണത ആർജ്ജിക്കാൻ ആഗ്രഹിക്കുന്ന മനുഷ്യന് അവന്റെ സ്വാതന്ത്ര്യംമൂലം തിന്മയെ വെല്ലാനും, പ്രപഞ്ചവ്യവസ്ഥയെ രൂപാന്തരപ്പെടുത്താനും കഴിയും. ഇവിടെ പ്രപഞ്ചവ്യവസ്ഥ സ്ഥാവരവും മുൻനിർണ്ണയിക്കപ്പെട്ടതുമാണ് എന്ന ചിന്തയ്ക്ക് ബദലാണ് മനുഷ്യസ്വാതന്ത്ര്യത്തിന്റെ സാദ്ധ്യതകൾ. ചലനാത്മകവും മനുഷ്യന് സ്വാധീനിക്കാവുന്നതുമായ ഒരു ധർമ്മവ്യവസ്ഥയാണ് ക്രിസ്തീയദർശനം സങ്കൽപ്പിക്കുന്നത്.

"വെള്ളതേച്ച ശവക്കല്ലറ"കളായി മാറിയ മതനേതാക്കളുടെ കാപട്യത്തെ തുറന്നു കാണിച്ച ക്രിസ്തു അനുഷ്ഠാനവും ആത്മാവും തമ്മിലുള്ള സന്തുലിതാവസ്ഥ നിലനിർത്താൻ ആഹ്വാനം ചെയ്തു. സത്യവും നീതിയും സ്നേഹവും സഹാനുഭൂതിയും ഇല്ലാത്ത യാതൊരു നിയമാനുഷ്ഠാനത്തെയും മതാചാരത്തെയും യേശു അംഗീകരിച്ചില്ല.

കഠിനമായ തപസ്സിലൂടെയും യോഗസാധനകളിലൂടെയും മനുഷ്യേച്ഛ ഉപയോഗിച്ച് പ്രപഞ്ചവ്യവസ്ഥയെ മറികടക്കുന്ന മനുഷ്യരെക്കുറിച്ച് ഹിന്ദുമതപാരമ്പര്യം പഠിപ്പിക്കുന്നുണ്ട്. സാധനയും സിദ്ധികളും തീർച്ചയായും മനുഷ്യസ്വാതന്ത്ര്യത്തിന്റെ ആവിഷ്ക്കാരമായിട്ടാണ് ഇവിടെ കാണുന്നത്. എന്നാൽ ഇത് അമാനുഷശേഷി ആർജ്ജിച്ച ചുരുക്കം ചിലരുടെ അനുഭവമായിട്ടാണ് നാം മനസ്സിലാക്കുന്നത്. സാധാരണക്കാരെ സംബന്ധിച്ചിടത്തോളം പ്രാപഞ്ചിക ക്രമത്തിന് വിധേയരാണവർ. മനുഷ്യസ്വാതന്ത്ര്യം ഒരു അടിസ്ഥാനമൂല്യമായി നാം ഇവിടെ കാണുന്നില്ല.

ക്രിസ്തുമതം അതിന്റെ ചരിത്രത്തിലെ പല ഘട്ടങ്ങളിലും അനുഷ്ഠാന പ്രധാനമായിട്ടുണ്ട്. വിശ്വവ്യവസ്ഥയെയും അത് വിവക്ഷിക്കുന്ന ധർമ്മവ്യവസ്ഥയെയും സ്വന്തം താല്പര്യങ്ങൾക്കനുസരിച്ച് വികലമായി വ്യാഖ്യാനിക്കുന്ന വൈദികനേതൃത്വം അതിനുണ്ടായിട്ടുണ്ട്. ഇപ്പോഴും ചില വൃത്തങ്ങളിലൊക്കെ ഇത് നിലനില്ക്കുന്നുണ്ട്.

## സ്നേഹത്തിന്റെ ക്രമം

യേശുക്രിസ്തുവിന്റെ പ്രബോധനങ്ങളിൽ, യഹൂദമതാനുഷ്ഠാനങ്ങൾ ആത്മാവില്ലാതെ ശുഷ്ക്കമായതിനെ കഠിനമായി വിമർശിക്കുന്നുണ്ട്. "വെള്ളതേച്ച ശവക്കല്ലറ"കളായി മാറിയ മതനേതാക്കളുടെ കാപട്യത്തെ തുറന്നു കാണിച്ച ക്രിസ്തു അനുഷ്ഠാനവും ആത്മാവും തമ്മിലുള്ള സന്തുലിതാവസ്ഥ നിലനിർത്താൻ ആഹ്വാനം ചെയ്തു. സത്യവും നീതിയും സ്നേഹവും സഹാനുഭൂതിയും ഇല്ലാത്ത യാതൊരു നിയമാനുഷ്ഠാനത്തെയും മതാചാരത്തെയും യേശു അംഗീകരിച്ചില്ല.

ക്രിസ്തീയാരാധനയുടെ ക്രമത്തിലും ഇതാണ് കണക്കിലെടുക്കേണ്ടത്. ദിവസം, ആഴ്ച, വർഷം എന്നീ കാലഗണനയുടെ അടിസ്ഥാനത്തിൽ നടത്തുന്ന ആരാധനകളും അനുഷ്ഠാനങ്ങളും പെരുനാളുകളും തീർച്ചയായും ഈ പ്രപഞ്ചത്തിന്റെ താളക്രമങ്ങളെ അനുധാവനം ചെയ്യുന്നു. കാലത്തിന്റെ അനുസ്യൂതമായ മാറ്റത്തെക്കുറിക്കുന്ന 'ഋതു'ക്കളും മതപരമായ അനുഷ്ഠാന (Rite, Ritual)ങ്ങളും പ്രപഞ്ചത്തിന്റെ താള(rhythm)വും തമ്മിൽക്കാണുന്ന ഭാഷാപരമായ ബന്ധംതന്നെ അർത്ഥവത്താണ്. പക്ഷേ, ക്രിസ്തീയാരാധനാക്രമം വിശ്വവ്യവസ്ഥയുടെ അന്ധമായ അനുകരണമാവാതെ, ഈശ്വരസ്നേഹത്തിന്റെയും ആർദ്രതയുടെയും ധർമ്മവ്യവസ്ഥ എപ്പോഴും പുതുതായി സൃഷ്ടിക്കാൻ കഴിവുള്ളതായിത്തീരണം എന്നാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്.

'നല്ല ശമരിയാക്കാരനെ'ക്കുറിച്ചുള്ള അന്യാപദേശ കഥയിൽ, യേശു വരച്ചുകാണിക്കുന്ന പുരോഹിതനും ലേവ്യനും യഹൂദ ദേവാലയത്തിലെ അനുഷ്ഠാനകന്മാരാണ്. വഴിയിൽ മുറിവേറ്റ് ദീനനായിക്കിടന്ന മനുഷ്യനെ മറികടന്നാണ് അവർ പോയത്. ഒരു പക്ഷേ, ആരാധനയുടെ സമയം തെറ്റിക്കാതിരിക്കാനും കൃത്യമായി അനുഷ്ഠാനം നടത്താനുമായിരിക്കാം അവർ ധൃതഗതിയിൽ പോയത്. വഴിയിൽ അർദ്ധപ്രാണനായിക്കിടന്നവൻ സ്വജാതിയോ തീണ്ടൽ ജാതിക്കാരനോ എന്ന് നിശ്ചയിക്കാനും പ്രയാസമാണല്ലോ. തീണ്ടൽ വന്നാലും അനുഷ്ഠാനം മുടങ്ങും. ഈ പ്രശ്നങ്ങളൊന്നും ശമരിയക്കാരനായ മനുഷ്യനില്ലായിരുന്നു. യഹൂദന്മാർക്ക് അയാൾ അസ്പർശ്യനായിരുന്നെങ്കിലും, മരിക്കാൻ കിടക്കുന്നവന്റെ ജാതി അന്വേഷിക്കാതെ സഹായമെത്തിച്ച ആ നല്ല ശമരിയാക്കാരൻ ആർദ്രമായ ദൈവസ്നേഹത്തിന്റെ പ്രതിരൂപവും സാന്നിദ്ധ്യവുമാണ്. യേശുതന്നെയാണ് പേരില്ലാത്ത ശമര്യാക്കാരനായ ആ തീണ്ടൽ ജാതിക്കാരൻ.

ഇവിടെ ഏത് ക്രമമാണ് നാം പിന്തുടരേണ്ടത് എന്നു ക്രിസ്തു കാണിച്ചുതരുന്നു. 'ബലിയിലല്ല, കരുണയിൽ പ്രസാദിക്കുന്ന' ദൈവത്തെയാണ് നാം ആരാധിക്കുന്നത്. മനുഷ്യസ്നേഹത്തിന്റെയും നീതിയുടെയും പുതിയ ക്രമങ്ങൾ ഉരുത്തിരിച്ചെടുക്കാനാണ് ആരാധനയിലൂടെ നാം ശ്രമിക്കേണ്ടത്. ഇത് പ്രവാചക വീര്യം ഉൾക്കൊള്ളുന്ന സർഗ്ഗാത്മകമായ ആരാധനയാണ്. ക്രിസ്തുവിന്റെ വാക്കുകളിൽത്തന്നെ പറഞ്ഞാൽ "ആത്മാവിലും സത്യത്തിലു"മുള്ള ഈശ്വരാരാധനയാണ്. ○

പ്രതികരണവേദി

# ബസേലിയോസ് കോളേജ് പുതുക്കി പണിത ഹാളിന് എന്തു പേരിടണം?

മലങ്കര സഭയ്ക്ക് വിസ്മരിക്കാൻ പാടില്ലാത്ത ഒരു കുടുംബമാണ് കുന്നംകുളത്തെ പുലിക്കോട്ടിൽ കുടുംബം. കാരണം രണ്ട് മലങ്കര മെത്രാപ്പോലീത്താമാരെ സംഭാവന നല്കിയിട്ടുള്ളതാണ് പുരാതനവും പ്രശസ്തവുമായ ആ കുടുംബം. ഇന്നത്തെ രീതിയിൽ പ്രാദേശികമായി സഭയെ കാണാതെ ഒരു പൊതുകാര്യത്തിനുവേണ്ടി മലങ്കര സഭയെ മുഴുവനായി കണ്ട് കുന്നംകുളത്തുനിന്നും കോട്ടയം ആസ്ഥാനമാക്കി പ്രവർത്തിച്ചിട്ടുള്ള രണ്ട് പുണ്യാത്മാക്കളാണ് അവർ ഇരുവരും. 1813-ൽ പണി ആരംഭിച്ച് 1915-ൽ വൈദികഅഭ്യസനം തുടങ്ങത്തക്കവണ്ണം ദീർഘദൃഷ്ടിയോടെ സമ്പാദിച്ച ഒരു അമൂല്യനിധിയാണ് കോട്ടയം പഴയ സെമിനാരി.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ തിരുമേനി തിരുവിതാംകൂർ റസിഡൻണ്ട് കേണൽ മൺഡ്രോയുടെയും തിരുവിതാംകൂർ ഗവണ്മെന്റിന്റെയും സഹായസഹകരണങ്ങളോടെ പടുത്തുയർത്തിയതാണ് കോട്ടയം പഴയ സെമിനാരി. ഇന്ന് അവിടെ കാണുന്ന വൈദികവിദ്യാർത്ഥികൾക്ക് താമസിക്കാനുള്ള ബഹുനില ഹോസ്റ്റലുകളും, അത്മായനേതൃത്വത്തെ പരിശീലിപ്പിക്കാനുള്ള സോഫിയാ സെന്ററും ശ്രുതിമന്ദിരങ്ങളും അടുത്തകാലത്ത് കാലം ചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ് എന്നീ പുണ്യപുരുഷന്മാരുടെ നേട്ടമാണ്. ഇനിയും ഉടനെ പണി ആരംഭിക്കാനിരിക്കുന്ന സ്മൃതി, ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെയും, പൗലോസ് മാർ മാർ ഗ്രിഗോറിയോസ്, ഫീലിപ്പോസ് മാർ തേയോഫിലോസ് എന്നീ തിരുമേനിമാരുടെയും ഓർമ്മ നിലനിർത്തുന്നതിനാണല്ലോ. ഇതിനെല്ലാം കളം ഒരുക്കിയ പുലിക്കോട്ടിൽ തിരുമാനിയുടെ സ്മരണ നിലനിർത്തുന്നതിന് നാം എന്തെങ്കിലും ചെയ്യേണ്ടതല്ലേ?

മലങ്കരസഭയുടെ മറ്റൊരു പൊതുസ്വത്താണല്ലോ എം.ഡി. സെമിനാരി. കോട്ടയം-കുമളി റോഡരികിൽ മലയാള മനോരമ സ്ഥിതി ചെയ്യുന്ന സ്ഥലം മുതൽ കോട്ടയം കളക്ടറേറ്റിനു സമീപംവരെയും തെക്ക് കൊടൂർ നദിവരെയും ഉള്ള വിസ്തൃതമായ സ്ഥലം സമ്പാദിച്ചത് പുലിക്കോട്ടിൽ കുടുംബാംഗം തന്നെയാണ്. സഭയുടെ ലേബലിൽ സമ്പാദിച്ച ആ വിസ്തീർണ്ണമായ സമ്പത്തിന്റെ ഇന്നത്തെ നില എന്തായിരിക്കുന്നു. ഇവിടെ ഇന്ന് തലയുയർത്തിനിൽക്കുന്ന മാർ ഏലിയാ കത്തീഡ്രലും, ബസ്സേലിയോസ് കോളജും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ തിരുമേനി ഇല്ലായിരുന്നെങ്കിൽ ഉണ്ടാകുമായിരുന്നോ? ബസ്സേലിയോസ് കോളജിന്റെ വകയായി ഇന്ന് ഇരിക്കുന്ന ഗ്രേറ്റ്ഹാൾ അതു പണികഴിപ്പിച്ച് ഒരു നൂറ്റാണ്ടിനു മുമ്പുള്ള കാലത്ത് ഏറ്റവും വലിയ ഹോളായിരുന്നതിനാൽ അതു ഗ്രേറ്റ്ഹാൾ എന്നാണ് അറിയപ്പെട്ടിരുന്നത്. അവിടെ എം.ഡി. സെമിനാരി ഹൈസ്കൂളിലെ വിദ്യാർത്ഥികളെ പഠിപ്പിച്ചിരുന്നതാണ്. ബസ്സേലിയോസ് കോളജിന്റെ ആവിർഭാവത്തോടെ സ്കൂൾ എം.ഡി. സെമിനാരിയുടെ തെക്കെ ഭാഗത്തേക്കു തള്ളപ്പെട്ടുപോയി. ഗ്രേറ്റ്ഹാൾ ഇന്ന് അതിന്റെ പഴമ നിലനിർത്തി നവീകരിക്കാൻ തുനിഞ്ഞ കോളജ് അധികാരികളെ ഞാൻ മുക്തകണ്ഠം പ്രശംസിക്കുന്നു. പുതുക്കിപ്പണിത ഹാളിനു എന്തുപേരു നല്കണമെന്നുള്ളതാണ് നേതൃത്വത്തിന്റെ ഇപ്പോഴത്തെ വ്യഗ്രത. പലപേരുകളും ഉണ്ടാകാൻ സാദ്ധ്യതയുള്ളതുകൊണ്ടാണ് നൂറ്റാണ്ടുകൾക്കുമുമ്പ് വളരെ ത്യാഗം സഹിച്ച് സഭയ്ക്കുവേണ്ടി ഈ അമൂല്യസ്ഥലം സമ്പാദിച്ച വ്യക്തികളെ വിസ്മരിക്കുന്നെങ്കിൽ അതു പൊറുക്കാനാവാത്ത അപരാധമാണ്. ആ സ്ഥാപനവുമായി വളരെക്കാലം ബന്ധപ്പെടാൻ ഇടയായ ഒരു വ്യക്തിയാണ് ഈ ലേഖകൻ. അതിന്റെ അതിരുകളെ ബലവത്താക്കാൻ അവിടെ കാൽനൂറ്റാണ്ടോളം താമസിച്ച ഒരു വ്യക്തിയെന്ന നിലയിൽ ഈ കാര്യം പൊതുജന ശ്രദ്ധയിൽക്കൊണ്ടുവരേണ്ടത് എന്റെ ഒരു വലിയ കടമയാണെന്ന് കരുതുന്നതുകൊണ്ടാണ് ഇതിനു തുനിഞ്ഞത്.

മലങ്കര മാർത്തോമ്മാ സഭയുടെ കോട്ടയം യെറുശലേം പള്ളിക്കാർ യൂഹാനോൻ മാർത്തോമ്മാഹോളും, മദ്ധ്യകേരള മഹാഇടവകയുടെ പ്രഥമ മലയാള ബിഷപ്പിന്റെ നാമത്തിൽ ബിഷപ്പ് ജെയിക്കബ് മെമ്മോറിയൽ ഹാളും, ആ സഭയ്ക്ക് ഒരു കാലത്തു നേതൃത്വം കൊടുത്ത ബേക്കർ സായിപ്പിന്റെ നാമത്തിൽ ബേക്കർ സ്കൂളും, എം.ഡി. സെമിനാരി ആരംഭിച്ച മലയാള മനോരമയുടെ സാരഥികളായ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെയും, കെ.സി. മാമ്മൻ മാപ്പിളയുടെയും സ്മരണകൾ നിലനിറുത്തത്തക്കവണ്ണം ഉള്ള കെട്ടിടസമുച്ചയങ്ങൾ കോട്ടയത്തുള്ളത് വിസ്മരിക്കരുത്. ഈ സാഹചര്യത്തിൽ ബസ്സേലിയോസ് കോളജിന്റെ നവീകരിക്കപ്പെട്ട ഹാളിന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് സ്മാരകഹാൾ എന്നല്ലാതെ മറ്റൊരു നാമം ഉണ്ടാകുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നില്ല.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ കാലം ചെയ്തിട്ട് 90 വർഷം തികയുന്ന കാലഘട്ടമാണ്. അത് സമുചിതമായി ആഘോഷിക്കുവാൻ സഭാനേതൃത്വം തീരുമാനിച്ചിരിക്കുകയുമാണല്ലോ. ആ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തത്തക്കവണ്ണം ഹാളിന്റെ ഉദ്ഘാടനവും അദ്ദേഹത്തിന്റെ നാമത്തിൽ നിർവ്വഹിക്കുന്നത് അത്യുത്തമമായിരിക്കും.

*സി.യു. മാത്യു റിട്ട. ഹെഡ്മാസ്റ്റർ*
*എം.ഡി. സെമിനാരി ഹൈസ്കൂൾ, കോട്ടയം*

## മലങ്കരസഭ ആഗസ്റ്റ് ലക്കം വിശേഷാൽ പതിപ്പ്

പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് V മെത്രാപ്പോലീത്താ കാലംചെയ്തിട്ട് 90 വർഷം തികയുന്നു. തിരുമേനിയുടെ ഈ വരുന്ന ഓർമ്മപ്പെരുന്നാൾ നവതിയാഘോഷമായി കൊണ്ടാടാൻ പരിശുദ്ധ സുന്നഹദോസ് നിശ്ചയിച്ചിരിക്കയാണ്. നവതി വർഷത്തിൽ തിരുമേനിയെ സ്മരിക്കുന്നതിന് ആഗസ്റ്റ് ലക്കം ഒരു വിശേഷാൽ പതിപ്പായി പുറത്തിറക്കുകയാണ്.

വിശേഷാൽ പതിപ്പിലേക്കുള്ള ലേഖനങ്ങൾ, ചരിത്ര വിശകലനങ്ങൾ, കഥകൾ, കവിതകൾ, ചിത്രങ്ങൾ, പരസ്യങ്ങൾ തുടങ്ങിയവ **ജൂൺ 30**-ന് മുമ്പായി മലങ്കരസഭ ഓഫീസിൽ കിട്ടിയിരിക്കണം.

# സെന്റ് ഗ്രീഗോറിയോസ് ലഹരിവിമുക്ത കേന്ദ്രം – പരുമല

## ഫാ. അലക്സാണ്ടർ കൂടാരത്തിൽ

മദ്യപാനവും മയക്കുമരുന്ന് ഉപയോഗവും മൂലം ലോകം ഇന്ന് ഒരു മഹാവിപത്തിനെ നേരിടുകയാണ്. ലോകാരോഗ്യസംഘടനയുടെ 1965-ലെ പ്രഖ്യാപനമനുസരിച്ച് മദ്യപാനം ഒരു രോഗമാണ്. മദ്യപാനി ഒരു രോഗിയാണ്. ഒരു പെഗ് മദ്യം മൂലവും ഒരു ബീഡിവലി മൂലവും തുടങ്ങുന്ന ലഹരി ആസ്വാദനം ഒരുവനെ നാശത്തിന്റെ പാതയിലേക്കു നയിക്കുന്നു. ഇതൊരുവനെ ശാരീരികമായും മാനസികമായും ആത്മീയമായും രോഗിയാക്കുന്നു. ഇതൊരു സാമൂഹിക രോഗമാണ്, കുടുംബരോഗമാണ്. ഭാര്യാഭർതൃ ബന്ധത്തിനും മാതാപിതാക്കളും കുഞ്ഞുങ്ങളും തമ്മിലുള്ള ബന്ധത്തിനും അർത്ഥമില്ലാതാക്കുന്നു.



പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റലിൽ ആരംഭിച്ച ലഹരിവിമുക്ത കേന്ദ്രത്തിന്റെ ഉദ്ഘാടനം പ. കാതോലിക്കാ ബാവാ തിരുമേനി നിർവ്വഹിക്കുന്നു. വെരി. റവ. തെയോഫോറസ് റമ്പാൻ, ശ്രീ എ.കെ. തോമസ്, അഭി. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്, നിയുക്ത കാതോലിക്കാ തോമസ് മാർ തീമത്തിയോസ്, ഡോ. ഡി. ബാബുപോൾ, തോമസ് റ്റി. പരുമല, ജേക്കബ് തോമസ്, ഫാ. അലക്സാണ്ടർ കൂടാരത്തിൽ എന്നിവർ സമീപം.

മദ്യപാനത്തിനും മയക്കുമരുന്നിനും ഒരാൾ അടിമയായാൽ സമഗ്രമായ ചികിത്സയാണ് അയാളെ അതിൽനിന്ന് പൂർണ്ണമായും മോചിപ്പിക്കുവാനുള്ള വഴി. മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും പുകവലിയുടെയും പദാർത്ഥങ്ങൾ ശരീരത്തിലുണ്ടാക്കുന്ന രോഗങ്ങളും അതിന്റെ പ്രതിവിധിയും ഡോക്ടറുടെ സഹായത്തോടു വേണം കൈകാര്യം ചെയ്യേണ്ടത്. മാനസികരോഗങ്ങളും മാനസികപ്രശ്നങ്ങളും മനോരോഗ വിദഗ്ദ്ധനാണ് കൈകാര്യം ചെയ്യേണ്ടത്. പല രോഗികളും ഇതിന്റെ അടിമകളായതിന്റെ പിന്നിൽ പല കാരണങ്ങളും കാണാം. ആ കാരണങ്ങളെ കണ്ടെത്തി അവനെ സ്വയമേ ബോധവൽക്കരിക്കുകയാണ് കൗൺസിലിംഗിലൂടെ ചെയ്യേണ്ടത്. മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ആസക്തി ശരീരത്തിൽനിന്നും മനസ്സിൽനിന്നും മാറ്റിയെടുക്കുകയാണ് ഈ ചികിത്സകൊണ്ട് പ്രധാനമായും ഉദ്ദേശിക്കുന്നത്. ഡോ. അലക്സ് പോളിന്റെ നേതൃത്വത്തിലുള്ള Medical team-ഉം ഡോ. എ.എൻ. ജോണിന്റെ നേതൃത്വത്തിലുള്ള മനോരോഗവിദഗ്ദ്ധരും അതുപോലെ വിവിധങ്ങളായ കൗൺസിലിംഗിലും തെറാപ്പിചികിത്സയിലും പ്രഗത്ഭരായവരുടേയും സേവനം ഈ സെന്ററിൽ ലഭിക്കുന്നുണ്ട്. ശരീരത്തിനേയും മനസ്സിനേയും ആരോഗ്യകരമാക്കുന്നതിന് യോഗാക്ലാസ്സും തുടങ്ങുന്നുണ്ട്. ദൈവീക ചൈതന്യത്തിന്റെ നിറകുടമായ സെന്റ് ഗ്രീഗോറിയോസ് ചാപ്പലിൽനിന്ന് ഉയർന്നുവരുന്ന ധ്യാനചിന്തകൾ രോഗികൾക്ക് പ്രാർത്ഥനയുടെ അന്തരീക്ഷം ഉളവാക്കുന്നു.

രണ്ടാഴ്ച നീണ്ടുനിൽക്കുന്ന ചികിത്സയാണ് ആദ്യമേയുള്ളത്. ഈ കാലയളവിൽ രോഗി പൂർണ്ണമായും ഹോസ്പിറ്റലിൽ കഴിയുന്നു. ഏതൊരവസ്ഥയിലും ഏതുസമയത്തും മദ്യപാനികളേയും മറ്റും സെന്ററിൽ കൊണ്ടുവരാവുന്നതാണ്. രണ്ടാഴ്ചത്തെ ചികിത്സയ്ക്കുശേഷം Follow up Treatment ഉണ്ട്. ഈ കാലയളവിൽ രോഗിക്ക് പൂർണ്ണമായും സാധാരണ ജീവിതരീതി അനുവർത്തിക്കാവുന്നതാണ്. സെന്ററിന്റെ കോ-ഓർഡിനേറ്ററിന്റെ നേതൃത്വത്തിൽ ചികിത്സ കഴിഞ്ഞു പുറത്തുവരുന്നവരെ ഏകോപിപ്പിച്ച് എ.എ. (ആൽക്കഹോളിക് അനോനിമസ്) എന്ന സംഘടന ക്രമീകരിക്കുന്നുണ്ട്. പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റലിനോടനുബന്ധിച്ച് തുടങ്ങിയിരിക്കുന്ന ഈ ലഹരിവിമുക്ത കേന്ദ്രത്തിൽ രോഗികളെ കൊണ്ടുവരുവാൻ ആഗ്രഹിക്കുന്നവർ കൂടുതൽ വിവരങ്ങൾക്ക് ഫാ. അലക്സാണ്ടർ കൂടാരത്തിൽ, സെന്റ് ഗ്രീഗോറിയോസ് ഹോസ്പിറ്റൽ, പരുമല എന്ന വിലാസത്തിൽ ബന്ധപ്പെടേണ്ടതാണ്.

ഫോൺ: 0479-312266, 312465.

## പിതാക്കന്മാരുടെ ഓർമ്മ



പ. ബസ്സേലിയോസ് പൗലൂസ് പ്രഥമൻ കാതോലിക്കാ ബാവ (മുറിമറ്റത്തിൽ) (മെയ് 3)



യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ (കൊരട്ടി) (മെയ് 16)




ചെറുകഥ

# റൂത്തിന്റെ വിവാഹം

—ബേബി വെണ്ണിക്കുളം

റൂത്ത് അണിഞ്ഞണിച്ച് ഒരുങ്ങിക്കൊണ്ടിരുന്നു. അവൾ ശുഭ്രവസ്ത്രം ധരിച്ച ഒരു മാലാഖയായി. അവളുടെ സാറായി അമ്മായി അവളെ അണിയിച്ചുകൊണ്ടിരുന്നു. റൂത്തിന്റെ ശരീരത്തിൽ സുഗന്ധങ്ങളുടെ കൂട്ടിട്ട് അവർ തിരുമ്മിയിരുന്നു. അവളുടെ മുടിയിൽ നിന്നുമുയർന്ന സ്വച്ഛജടമാംസിതൈലത്തിന്റെ സുഗന്ധത്തിൽ ഒരുക്കത്തിന്റെ മുറി മുങ്ങിയിരുന്നു. മൂറിന്റെയും ലവംഗത്തിന്റെയും സുഗന്ധം വായുവിൽ കലർന്നൊഴുകി. റൂത്തിന്റെ മനസ്സിൽ കുറുപ്രാവിൻ കുഞ്ഞുങ്ങൾ ചിറകടിച്ചുകൊണ്ടിരുന്നു. ഒരായുസ്സുമുഴുവൻ തന്നെ സംരക്ഷിക്കാനുള്ള തന്റെ രക്ഷകൻ ഇതാവരുന്നു. തന്റെ മണവാളന് തന്നെ ഇഷ്ടപ്പെടണേ യെന്ന് അവൾ യഹോവയോട് ഉള്ളുരുകി പ്രാർത്ഥിച്ചു. യിസ്രായേലിൽ പുരുഷന്മാരുടെ എണ്ണം കുറഞ്ഞിരിക്കുന്നു!!!

റൂത്തിന്റെ അധരങ്ങളിൽ സാറായി അമ്മായി കുങ്കുമംപുരട്ടി. കണ്ണുകളിൽ കാർമേഘത്തിന്റെ വർണ്ണം തെളിഞ്ഞു. പരൽമീൻപോലെ പിടയ്ക്കുന്ന റൂത്തിന്റെ കണ്ണുകൾ അകലങ്ങളിലേക്കുനോക്കി. അതെ തന്റെ രക്ഷകൻ വരുന്നു! വെള്ളക്കുതിരയുടെ പുറത്തുകയറി വെള്ളവസ്ത്രങ്ങൾ ധരിച്ചു. വെള്ളരത്നവുമായി അവർ വരുന്നു. അവരുടെ കൈകളിൽ മുന്തിരിക്കുലകളും വീഞ്ഞിന്റെ പാനപാത്രവും ഉണ്ടായിരുന്നു. അവരുടെ കൈകളിൽ പുളിപ്പില്ലാത്ത അപ്പമുണ്ടായിരുന്നു. അവരുടെ കൈകളിൽ അത്തിയുടെ തലപ്പഴമുണ്ടായിരുന്നു.

റൂത്തിന്റെ കുടുംബത്തിലെ മൂത്ത കാരണവർ ആയിരുന്ന വാവയുടെ ചിറ്റപ്പൻ യിസ്രായേൽ മണവാട്ടിയുടെ വീട്ടുകാരനായിനിന്നു. സാറായി അമ്മായി റൂത്തിന്റെ കൈകളിൽ പിടിച്ചു. അവളുടെ മുഖം ആപ്പിൾപോലെ തുടുത്തു. കവിൾത്തടങ്ങളിലേക്ക് രക്തം ഇരച്ചുകയറി.

നീണ്ടമൂക്കുള്ള മണവാളനെ അവൾ മിഴിയുയർത്തിനോക്കി. നീണ്ടുകറുത്ത മുടിയും അഹറോന്റേതുപോലെ താടിമീശയുമുള്ള അതികായനായ ആ മണവാളന്റെ മുമ്പിൽ അവൾനിന്നു. ബലിഷ്ഠങ്ങളായ അയാളുടെ കൈകളിലെ നീലഞരമ്പോടിയ ഇടങ്ങളിലേക്ക് അവൾ നോക്കി. മണവാളന്റെ കണ്ണുകൾ അവളുടെ വസ്ത്രങ്ങളെ തുളച്ച് അനാവൃതമാക്കുന്നതായി തോന്നി. ആ നോട്ടത്തിന്റെ ശക്തിയിൽ അവൾ ഒരു പെണ്ണാടിനെപ്പോലെ കുഴഞ്ഞു.

ഒരു വെള്ളിനാണയം യിസ്രായേൽ കൊടുത്തു. മണവാളൻ വെള്ളിനാണയത്തിൽ വെട്ടുന്ന ശബ്ദംകേട്ട് അവൾ ആഹ്ലാദിച്ചു. മണവാളൻ ആ വെള്ളിനാണയം അവളുടെ കൈകളിലേക്കു കൊടുത്തു. വിറയാർന്ന കൈകളാൽ അത് ഏറ്റുവാങ്ങിയപ്പോൾ ഒരു വികാരപ്രപഞ്ചം അവളിൽ രോമഹർഷമുണ്ടാക്കി. ഒരു ഉടമ്പടിപോലെ ആ വെള്ളിനാണയം അവളുടെ കൈകളിൽ ഇരുന്നു. തന്റെ രക്ഷകൻ തനിക്കു നല്കിയ സുരക്ഷയായി ആ വെള്ളിനാണയത്തെ അവൾ ചുംബിച്ചു. ചിറ്റപ്പൻ യിസ്രായേൽ മണവാളനോടും സംഘത്തോടും വാക്കുപറഞ്ഞു. വിവാഹദിവസം ഈ വെള്ളിനാണയം വെള്ളിമോതിരമായി മണവാളൻ തന്റെ കൈയ്യിലിടുമെന്ന് റൂത്ത് അറിഞ്ഞു.

വിവാഹദിവസമായി. റൂത്തിനെ സാറായി അമ്മായി കുളിമുറിയിലേക്കു കയറ്റി. 'തെബിലാ' കഴിഞ്ഞിറക്കിയപ്പോഴേക്കും റൂത്തിന്റെ മുഖം മൂടുപടംകൊണ്ട് സാറായി അമ്മായി മറച്ചിരുന്നു. ഇനി – വിവാഹശേഷം വീഞ്ഞുകുടിക്കുന്ന സമയത്ത് മണവാളനു മാത്രമേ മുഖംമൂടി മാറ്റി ആ മുഖം കാണാൻ പാടുള്ളു. കണ്ണാടിയുടെ മുമ്പിലിരുത്തി സാറായി അമ്മായി റൂത്തിന്റെ ശരീരം മുഴുവൻ സുഗന്ധദ്രവ്യങ്ങൾ പുരട്ടി. മൂടുപടത്തിന്റെ നേർത്ത നൂലുകൾക്കിടയിലൂടെ അവൾ തന്റെ ശരീരത്തിന്റെ സമൃദ്ധിയും സൗന്ദര്യവും അറിഞ്ഞു. എല്ലാം തന്റെ രക്ഷകനായ മണവാളന് സമർപ്പിക്കുവാനുള്ളതാണെന്നോർത്ത് ഒരു മാൻപേടയെപ്പോലെ അവൾ നാണിച്ചു.

സിനഗോഗിനടുത്തെത്തിയപ്പോൾ മണവാളന്റെ ആൾക്കാർ വന്നിരിക്കുന്നത് റൂത്ത് കണ്ടു. സിനഗോഗിൽ കെട്ടി ഉയർത്തിയ പ്രത്യേക മറയ്ക്കകത്ത് അവൾ ഇരുന്നു. മറയ്ക്കുപുറത്ത് പ്രാർത്ഥനകളുടെ അശരീരികൾ ഉയർന്നു.

"ഭർത്താവ് രക്ഷകനാണ്. രക്ഷകനില്ലാത്ത ഒരു സ്ത്രീയ്ക്കു ജീവിതമില്ല."

ആരോവന്ന് അവളെ പിടിച്ചെഴുന്നേൽപ്പിച്ചു. സേഫർതോറായുടെ മുമ്പിൽനിന്ന് പുരോഹിതനായ റബ്ബി ഹീബ്രുവിൽ സ്വാഗതം ആശംസിച്ചു. യഹോവയുടെ കൂടാരത്തിൽ നിന്ന് റബ്ബി മണവാളനേയും മണവാട്ടിയേയും ആശിർവ്വദിച്ചു. കുടുംബമെന്ന ഏദൻപറുദീസായുടെ മഹത്വത്തെപ്പറ്റി റബ്ബി ഉരുവിട്ടുകൊണ്ടിരുന്നു. ആദിമാതാപിതാക്കളായ ആദം–ഹവ്വാമാരുടെ ദൈവതേജസ്സോടെയുള്ള ജീവിതത്തെപ്പറ്റി റൂത്ത് ഓർത്തു. റൂത്തിന്റെ കൈവിരലുകൾ വിടർത്തി മണവാളൻ വെള്ളി മോതിരം അണിയിച്ചു. ഹറേ അത്ത്മേക്ക് എന്ന് റബ്ബി ചൊല്ലി. റബ്ബി ചൊല്ലിക്കൊടുത്ത പ്രാർത്ഥന മണവാളൻ ഏറ്റുചൊല്ലി. നീ ഇതിനാൽ എനിക്കു വിവാഹം ചെയ്യപ്പെട്ടിരിക്കുന്നു, മോസ്സസിന്റെയും യിസ്രായേലിന്റെയും നാമത്തിൽ. വീഞ്ഞു നിറച്ച ചഷകമെടുത്ത് റബ്ബി സ്തോത്രം ചൊല്ലി മണവാളനു നല്കി. മണവാളൻ കുടിച്ചതിന്റെ ബാക്കി റൂത്തിനു നല്കി. സുഖദുഃഖങ്ങളിൽ അവർ അതോടെ പങ്കാളികളായി. താൻ മണവാളന്റെ ഇടത്തെ വാരിയെല്ലാണല്ലോയെന്ന് റൂത്ത് ഓർത്തു. മണവാളൻ റൂത്തിന്റെ മൂടുപടം മാറ്റി. വീഞ്ഞുചഷകം കുടിക്കാൻ കൊടുക്കുമ്പോൾ ജീവിതം പങ്കുവയ്ക്കുകയായി. തോറാ കടലാസുകെട്ട് ശുശ്രൂഷക്കാരൻ വായിച്ചു. റബ്ബി അടുത്തുവന്നുനിന്ന് റൂത്തിനോടു ചോദിച്ചു. "ഹിബ്ബാൻ താ?" സ്വീകരിക്കുന്നോ? "ഹിബ്ബാൻ തി" സ്വീകരിക്കുന്നുവെന്ന് മണവാളൻ പറഞ്ഞു. ആരോ റൂത്തിന്റെ കൈപിടിച്ച് വീഞ്ഞുഗ്ലാസ്സിനു മുകളിൽവച്ചു. ഒപ്പം മണവാളന്റെ കൈവിരലുകളും. വീഞ്ഞുചഷകം ഉപ്പൂറ്റിക്കു കീഴേവച്ച് മണവാളൻ ചവിട്ടിപ്പൊട്ടിച്ചു. യിസ്രായേൽ രാജ്യത്തിന്റെയും ജെറുശലേം ദേവാലയത്തിന്റെയും തകർച്ച എല്ലാവരുടെയും മനസ്സിൽ ഉയർന്നു. മാസൻതോം എല്ലാവരും മംഗളംചൊല്ലി അവരെ എതിരേറ്റു.

അവർ എല്ലാം മറന്നിരുന്നു.

അവർ അവരായി.

അവർ ആദമും ഹവ്വയുമായി. അബ്രാഹാമും സാറായിയുമായി. യിസഹാക്കും റെബേക്കയുമായി. യാക്കൂബും റാഹേലുമായി. നന്മതിന്മകൾക്കപ്പുറത്തുള്ള ഒരു ലോകത്ത് യഹോവയുടെ തേജസ്സുമായിനിന്നു.



# What, if God had an answering machine??



## Imagine praying and hearing this:

"Thank you for calling My Father's House. Please select one of the following four options:

Press 1 for request. Press 2 for thanksgiving. Press 3 for complaints. For all other enquiries, press 4."

Can you imagine getting these kinds of responses as you call on God in prayer?

"If you'd like to speak with Gabriel, press 1. For Michael, press 2. For any other angel, press 3"..

"For reservations at My Father's House, simply press the letters J-O-H-N, followed by the number 3-16."

"For answers to nagging questions about dinosaurs, the age of the earth and where Noah's ark is, wait until you get here!"

"Our computers show that you have called once today already. Please hang up immediately."

"This office is closed for the weekend. Please call again on Monday."

Thank God, you can'call Him too often!!! ***You only need to ring once and God hears you. Because of Jesus, you never get a busy signal.***

***God takes each call and knows each caller personally.***

Lord will answer; you will cry for help and He will say: "Here am I!"

When you call *Emergency Phone Numbers:*

When in sorrow, call John 14

When men fail you, call Psalm 27

If you want to be fruitful, call John 15

When you have sinned, call Psalm 51

When you worry, call Mathew 6:19-34.

When you are in danger, call Psalm 91.

When God seems far away, call Psalm 139

When your faith needs stirring, call Hebrews 11.

When you are lonely and fearful, call Psalm 23.

When you grow bitter and critical, call 1 Cor. 13.

For Paul's secret to happiness, call Col. 3:12-17.

For idea of Christianity, call Cor. 5:15-19.

When you feel down and out, call Matt. 11:25-30.

When the world seems bigger than God, call Psalm 90.

When you want Christian assurance, call Romans 8:1-30.

When you leave home for labour or travel, call Psalm 121.

When your prayers grow narrow or selfish, call Psalm 67.

For a great invention/opportunity, call Isaiah 55.

When you want courage for a task, call Joshua 1.

How to get along with fellowmen, call Romans 12.

When you think of investments/returns, call Mark 10.

If you are depressed, call Psalm 27.

If your pocketbook is empty, call Psalm 121.

If you are losing confidence in people, call 1 Cor. 13.

If people seem unkind, call John 15.

If discouraged about your work, call Psalm 126.

If you find the world growing small, and yourself great, call Psalm 19.

***Emergency numbers may be dialled direct. No operator assistance is necessary.***

***All lines to Heaven are open 24 hours a day!***

***Feed your faith, and doubt will starve to death!***

*Collected by*

**Jacob Mathew, Chennai**

## അന്നും എന്നേക്കും

അനു വർഗീസ്, അലഹബാദ്

### ഭക്തിഗാനം

ഒന്നും ഒന്നും എന്റേതല്ല
സർവ്വവും നിന്റെ ദാനം
കർത്തനാം യേശുവേ നിൻ
തൃപ്പാദം ചുംബിക്കുന്നു.
1. പൊയ്പ്പോയ കാലങ്ങളിൽ
ഞാൻ ചെയ്ത പാപങ്ങളെ
ഓർത്തെന്റെ മാനസം നീറിടുമ്പോൾ
അലിവുള്ള നാഥാ നിന്റെ ആണിപ്പാടുള്ള കരം
ശിരസ്സിൽ വെച്ചെന്നെ നീ
അനുഗ്രഹിക്കൂ (2) ഒന്നും ഒന്നും
2. നാളയേക്കുറിച്ചുള്ള വ്യാകുലചിന്തകളിൽ
അറിയാതെൻ മാനസം കേണിടുമ്പോൾ
കടലിനെ ശാസിച്ച ശക്തനാം കർത്തനെ നീ
ശാസിച്ചെൻ ഹൃദയത്തെ ശാന്തമാക്കൂ (2) ഒന്നും ഒന്നും

# സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ

(മരുഭൂമിയിലെ നീരുറവ)

**STOC OFFICE,**
**BASIL JUBILEE CENTER, Bethany Aramana**
**Thiruvalla, Kerala PIN-689 101**

## 1998-ലെ വാർഷിക റിപ്പോർട്ട്

**1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായി ബോംബെ ഭദ്രാസനത്തിൽ ഉൾപ്പെട്ട, മരുഭൂമിയിലെ നീരുറവ എന്നറിയപ്പെടുന്ന സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ എന്ന ആത്മീയ സംഘടനയുടെ 1998 -ലെ വാർഷിക റിപ്പോർട്ടിന്റെയും വരവുചെലവു കണക്കിന്റെയും ഒരു സംക്ഷിപ്ത രൂപം.**

കഴിഞ്ഞ 23 വർഷക്കാലം കോൺഗ്രിഗേഷനേയും അതിന്റെ എല്ലാ പ്രവർത്തനങ്ങളേയും കരുണയോടെ കാത്തുസൂക്ഷിച്ചുകൊണ്ടിരിക്കുന്ന ത്രീയേക ദൈവത്തിന് സ്തുതി കരേറ്റിക്കൊണ്ടും പരിശുദ്ധ കന്യകമറിയാമിന്റെയും കോൺഗ്രിഗേഷന്റെ കാവൽ പിതാവും ഇൻഡ്യയുടെ അപ്പോസ്തോലനുമായ മാർത്തോമ്മാശ്ലീഹായുടെയും, പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസിന്റെയും ശേഷം സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടുകൊണ്ടും ഈ റിപ്പോർട്ടും കണക്കും സമർപ്പിച്ചുകൊള്ളുന്നു.

ആരാധന ജീവകാരുണ്യപ്രവർത്തനം എന്നിവയെ മുൻനിർത്തി പ്രവർത്തിക്കുന്ന ഈ സംഘടനയിൽ 137 അംഗങ്ങളുണ്ട്. നടപ്പു വർഷം 16 പേരടങ്ങുന്ന ഒരു കമ്മറ്റി എല്ലാ പ്രവർത്തനങ്ങൾക്കും നേതൃത്വം നല്കി.

**ആത്മീയപ്രവർത്തനങ്ങൾ:** സഭയുടെ വിശ്വാസാനുഷ്ഠാനങ്ങൾ അടിസ്ഥാനമാക്കി പ്രാർത്ഥനകളും ആരാധനകളും ദൈവകൃപയാൽ നടന്നുവരുന്നു. 150 കുട്ടികൾ പഠിക്കുന്ന സൺഡേസ്കൂളും 22 അംഗങ്ങളുള്ള M.G.O.C.S.M. Unit-ഉം, രോഗത്തിലും പ്രയാസത്തിലും ഇരിക്കുന്നവർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നതിനും, സഹായങ്ങൾ ആവശ്യമുള്ളവർക്ക് അതെത്തിച്ചു കൊടുക്കുന്നതിനുംവേണ്ടി അർപ്പണമനോഭാവമുള്ള ഒരു പ്രത്യേക വിഭാഗവും (League-of-Pity) ഇതിൽ ഉണ്ട്.

**ജീവകാരുണ്യ പ്രവർത്തനങ്ങൾ:** മുൻവർഷങ്ങളിലെപ്പോലെ നടപ്പുവർഷവും മലങ്കരസഭ, ഓർത്തഡോക്സ് യൂത്ത് എന്നീ മാസികകളിൽ നല്കിയ പരസ്യങ്ങൾ വഴി കിട്ടിയ അപേക്ഷകളിൽ പരിഗണനാർഹമായവയ്ക്ക് വിവിധ ഇനങ്ങളിലായി ധനസഹായം എത്തിച്ചു കൊടുക്കുവാൻ സാധിച്ചു.

നടപ്പുവർഷം 238 വ്യക്തികൾക്ക് നേരിട്ടും സഭയുടെ കീഴിൽ പ്രവർത്തിക്കുന്ന 4 ആശുപത്രികൾ വഴിയായി മറ്റനേകർക്കും ചികിത്സാ ധനസഹായം നല്കിയിട്ടുണ്ട്. കങ്ങഴ എം.ജി.ഡി.എം. ആശുപത്രിയുടെ സഹായത്തോടെ നടന്ന സൗജന്യ മെഡിക്കൽ ക്യാമ്പിലൂടെയും അനേകർക്ക് ചികിത്സാ സഹായം നല്കിയിട്ടുണ്ട്.

വിവാഹധനസഹായമായി 19 പേർക്കു നേരിട്ടും അഭിവന്ദ്യരായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ MAF വഴിയായും ധനസഹായം നല്കുകയുണ്ടായി.

ഭവനനിർമ്മാണത്തിനായി നടപ്പുവർഷം കോട്ടയം, ബത്തേരി എന്നീ ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകർക്ക് ധനസഹായം നല്കുകയുണ്ടായി.

ജീവസന്ധാരണ സഹായമായി 9 പേർക്കും വിദ്യാഭ്യാസ സഹായമായി 64 പേർക്കും ധനസഹായം നല്കുകയുണ്ടായി.

സഭയിലെ മൂന്ന് അനാഥ മന്ദിരങ്ങൾക്കും, സഭയുടെ വിവിധ ആത്മീയ സംഘടനകളുടെ പ്രവർത്തനങ്ങളിലേക്കുമായി സംഭാവനകൾ നല്കുകയുണ്ടായി.

**STOC SILVER JUBILEE PROJECT:** അട്ടപ്പാടി സെന്റ് തോമസ്‌വാലിയിൽ ദി സൊസൈറ്റി ഓഫ് മിഷനറീസ് ഓഫ് സെന്റ് തോമസുമായി സഹകരിച്ച് ഒരു ആശുപത്രി (St. Thomas Orthodox Mission Hospital) പണിത് അടുത്ത വർഷം മുതൽ പ്രവർത്തനം തുടങ്ങുന്നതിനുള്ള നടപടികൾ സ്വീകരിച്ചു.

**1998-ലെ വരവുചെലവു കണക്കുകൾ**

| Receipts | Rs. | Payments | Rs. |
|---|---|---|---|
| To Opening Balance | 4,60,638.00 | **BY Charity Donations:** | |
| Membership | 5,362.00 | Sick Aid; Direct to Individuals | 5,93,123.00 |
| Subscription | 86,057.00 | Sick Aid Through Hospitals | 63,952.00 |
| Donation | 7,80,588.00 | Marriage Assistance | 1,97,000.00 |
| Birthday | 70,465.00 | Housing Assistance | 42,500.00 |
| Christmas | 1,00,534.00 | Education Assistance | 68,950.00 |
| Offertory | 2,31,008.00 | Donation to Individuals | 29,500.00 |
| Catholicate day | 70,025.00 | **BY Assistance To orphanages:** | |
| Seminary Day | 40,106.00 | St. Thomas Balalbhavan, Nayyattinkara | 7,000.00 |
| Gospel Support | 19,034.00 | St. Pauls Balalbhavan, Puthuppady | 7,000.00 |
| Passion Week | 30,401.00 | St. Thomas Children's Home, Sasthamkotta | 7,000.00 |
| STOC SJ Project | 5,98,147.00 | **BY Donations to Church Orgnizations:** | |
| Misc. Income | 54,122.00 | Diocesan Contribution | 25,000.00 |
| | | Catholicate Day Collection | 60,000.00 |
| | | Seminary Day Collection | 35,000.00 |
| | | Orthodox Sunday School (OSSAE) | 7,000.00 |
| | | Orthodox Youth Movement | 7,000.00 |
| | | MGOCSM | 5,000.00 |
| | | Orthodox Church Mission Board | 7,000.00 |
| | | Sleeba Dassa Samooham | 7,000.00 |
| | | St. Pauls Mission Trng. Center, Mavelikara | 10,000.00 |
| | | St. Thomas Mission Trng. Ctr., Bhilai | 12,000.00 |
| | | Nat. Asso. For Mission Studies (NAMS) | 25,000.00 |
| | | St. Basil Gospel Team, Pathanamthitta | 25,000.00 |
| | | Marthamariam Mandiram, Malappuram | 25,000.00 |
| | | Silver Jubilee Project (Attappady Hospital) | 6,50,000.00 |
| | | **By STOC Sunday School** | 43,454.00 |
| | | **By Establishment Expenses** | 1,06,778.00 |
| | | **By Donation (Smaranika)** | 3,500.00 |
| **Total** | **25,46,487.00** | **By Closing Balance** *(Including 98 promises and commitments)* | 4,76,730.00 |
| | | **Total** | **25,46,487.00** |

ഈ കോൺഗ്രിഗേഷന്റെ നടത്തിപ്പിനുവേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നല്കിക്കൊണ്ടിരിക്കുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായോടും, അഭിവന്ദ്യരായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായോടും, ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയോടും ഉള്ള ആദരവും നന്ദിയും പ്രകടിപ്പിച്ചുകൊണ്ടും, ഈ കോൺഗ്രിഗേഷന്റെ ആത്മീയവും ജീവകാരുണ്യപരവുമായ എല്ലാ പ്രവർത്തനങ്ങളുടെയും വിജയകരമായ നടത്തിപ്പിനുവേണ്ടി ആത്മാർത്ഥമായി പ്രവർത്തിച്ചവരും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവരുമായ ഏവരേയും നന്ദിയോടെ സ്മരിച്ചുകൊണ്ടും പ്രാർത്ഥനയോടുകൂടി ഈ റിപ്പോർട്ടു ഉപസംഹരിക്കുന്നു.

മാനേജിംഗ് കമ്മറ്റിക്കുവേണ്ടി
സെക്രട്ടറി

*അറിയിപ്പ്* 1999-ലെ പ്രവർത്തനങ്ങൾക്കായി 20,19,793 രൂപാ വരവും അത്രയുംതന്നെ ചെലവും പ്രതീക്ഷിക്കുന്ന ബജറ്റ് പാസ്സാക്കിയിട്ടുണ്ട്. കൂടുതൽ വിവരങ്ങൾ തിരുവല്ലാ ഓഫീസിൽ നിന്നോ മലങ്കരസഭയുടെ മാർച്ച്/ജൂലൈ ലക്കങ്ങളിൽനിന്നോ ലഭ്യമാണ്. *Advt.*

ലേഖനം

# മദ്യപാനം വേദപുസ്തക വെളിച്ചത്തിൽ

സാബു ജോർജ്ജ്, കടമ്മനിട്ട

## A. 'മദ്യപാനം' എന്ന പാപം (Drunkenness is sen)

1. മദ്യപാനം ജഡത്തിന്റെ പ്രവൃത്തി ആകുന്നു. (Work of flesh) (*ഗലാ. 5:19 -21*)

2. വീഞ്ഞ്–ബുദ്ധിയെ (തിരിച്ചറിവിനെ) കെടുത്തുന്നു. (Wine takes away understanding) (*ഹോശ. 4:11*)

3. വീഞ്ഞ് കുടിച്ച് മത്തരാകരുത്. അതിനാൽ ദുർന്നടപ്പുണ്ടാകുമല്ലോ. (*എഫേ. 5:18*)

4. മദ്യപാനം ജാതികളുടെ (അവിശ്വാസികളുടെ) ഇഷ്ടം ആകുന്നു. (*1. പത്രോ. 4:3*)

5. പകൽസമയത്തെന്നപോലെ നാം മര്യാദയായി നടക്ക. വെറിക്കൂത്തുകളിലും മദ്യപാനങ്ങളിലുമല്ല... (*റോമ. 13:13*)

6. മദ്യപന്മാർ ദൈവരാജ്യം അവകാശമാക്കുകയില്ല. (*കൊരി. 6:10*)

7. i. അധ്യക്ഷൻ മദ്യപ്രിയൻ ആകരുത്. (*1 തിമോ. 3:2*)

ii. ശുശ്രൂഷകന്മാർ മദ്യപന്മാർ ആകരുത്. (*1. തിമോ. 3:8*)

## B മദ്യപാനം നമ്മെ നയിക്കുന്നത്....

1. കഷ്ടതയിലേക്ക്. (Suffering): കുടിയൻ ദരിദ്രനായിത്തീരും (*സദൃ.വാ. 23:21*)

2. കലഹത്തിലേക്ക് (Quarrels) ആർക്കു കലഹം... മദ്യം രുചി നോക്കുവാൻ പോകുന്നവർക്കും തന്നെ (*സദൃ.വാ. 23:29,30*)

3. സങ്കടത്തിലേക്കും മുറിവിലേക്കും (Sorrow & Wounds): ആർക്ക് സങ്കടം... ആർക്ക് അനാവശ്യമുറിവുകൾ... വീഞ്ഞു കുടിച്ചു നേരം വൈകിക്കുന്നവർക്കും മദ്യം രുചിനോക്കുവാൻ പോകുന്നവർക്കും തന്നെ. (*സദൃ.വാ. 23:29*)

4. ന്യായവിധിയിലുള്ള തെറ്റിപ്പോകലിലേക്ക് (Soring is Judgement): അവർ (മദ്യപന്മാരായ പുരോഹിതരും പ്രവാചകരും) ദർശനത്തിൽ പിഴച്ച് ന്യായവിധിയിൽ തെറ്റിപ്പോകുന്നു. (*യെശയ്യ. 28:7*)

5. ലജ്ജയായ സംഗതികളിലേക്ക് (Shamefull things): മേശകൾ ഒക്കെയും ഛർദ്ദിയും അഴക്കുംകൊണ്ട് നിറഞ്ഞിരിക്കുന്നു. (*യെശയ്യ. 28:8*)

6. വഴി തെറ്റിലേക്കു നയിക്കുന്നു: മദ്യത്തിനാൽ ചാഞ്ചാടി നടക്കുന്നവൻ ആരും ജ്ഞാനിയാകുകയില്ല. (*സദൃ.വാ. 20:1*)

7. യഹോവയുടെ പ്രവൃത്തിയെ ധിക്കരിക്കുന്നതിലേക്ക്: മദ്യംതേടി ഓടുന്നവൻ യഹോവയുടെ പ്രവൃത്തിയെ നോക്കുന്നില്ല. അവന്റെ കൈവേലയെ വിചാരിക്കുന്നതുമില്ല. (*യെശയ്യ. 5:11-12*)

8. ഹൃദയഭാരത്തിലേക്ക്: നിങ്ങളുടെ ഹൃദയം... മദ്യപാനത്താലും... ഭാരപ്പെട്ടിട്ട് ആ ദിവസം നിങ്ങൾക്ക് കെണിപോലെ വരാതിരിപ്പാൻ സൂക്ഷിച്ചുകൊള്ളുവിൻ. (*ലൂക്കോ. 21:34*)

## C. മദ്യപാനികൾക്കുള്ള ശിക്ഷ

1. മറ്റുള്ളവരെ കുടിപ്പിക്കുന്നവന് അയ്യോ, കഷ്ടം. (*എബ്രാ. 2:15*)

2. ഒടുക്കം വീഞ്ഞ് സർപ്പംപോലെ കടിക്കും; അണലിപോലെ കൊത്തും. (*സദൃ.വാ. 23:31, 32*)

3. മദ്യപാനിയായ സഭാംഗത്തോടു സംസർഗ്ഗം അരുത്. (*1 കൊരി. 5:11*)

4. മദ്യപാനികൾ ദൈവരാജ്യം അവകാശമാക്കുകയില്ല. (*1. കൊരി. 6:70*)

5. ദുഷ്ടദാസൻ (കുടിയനുമായവൻ) യജമാനനാൽ ദണ്ഡിപ്പിക്കപ്പെട്ടിട്ട്, കപടഭക്തിക്കാരോട് കൂടി പങ്ക് കല്പിക്കപ്പെടും. (*മത്താ. 24:48-50*)

# ഒന്നാം ചരമവാർഷികം

3-5-1999



## വി. വി. ഇട്ടി (ഇട്ടിസാർ)

സ്ഥാപകൻ: സെന്റ് ജോർജ്ജ് ബാങ്കേഴ്സ്, വാഴൂർ

*Inserted by*

**Annamma Itty** (Wife)
**V.I. George & Ciji George** (Manipal)
**V.I. Thomas & Bijili Thomas** (Vazhoor)
**V.I. Jolly and Johnson P. Joseph** (Mulanthuruthy)

# സഭയ്ക്ക് 40 കോടി രൂപയുടെ ബജറ്റ്

**കോട്ടയം:** ഏപ്രിൽ 27. മലങ്കര ഓർത്തഡോക്സ് സഭ മാനേജിംഗ് കമ്മറ്റിയുടെ ബജറ്റ് യോഗം പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയ സെമിനാരിയിൽവച്ച് കൂടുകയുണ്ടായി.

1999-2000-ലെ ബജറ്റ് അസോസിയേഷൻ സെക്രട്ടറി ശ്രീ എ.കെ. തോമസ് അവതരിപ്പിച്ചത് ചർച്ചയ്ക്ക്ശേഷം പാസ്സാക്കുകയുണ്ടായി.

ABCD എന്ന നാല് ഷെഡ്യൂളുകളിലായി മൊത്തം 40 കോടി രൂപയുടെ ബജറ്റാണ് പാസ്സാക്കിയത്. ഇതിൽ മാനേജിംഗ് കമ്മറ്റിയുടെ നേരിട്ടുള്ള ഭരണനിയന്ത്രണത്തിലുള്ള A ഷെഡ്യൂളിലെ പതിനെട്ട് ഇനങ്ങളിലായി 4 കോടി 70 ലക്ഷം രൂപ വരവും 4 കോടി 60 ലക്ഷം രൂപ ചെലവും പ്രതീക്ഷിക്കുന്ന മിച്ച ബജറ്റാണ് പാസ്സാക്കിയിട്ടുള്ളത്.

അവികസിത പള്ളികൾക്കുള്ള ഗ്രാൻഡ് 12 ലക്ഷം രൂപ. പഴയ സെമിനാരിയിൽ പണിയുന്ന 'സ്മൃതി' സമുച്ചയത്തിന് ഗ്രാൻഡ് 10 ലക്ഷം രൂപ. വൈദിക ശമ്പള സബ്സിഡി 15 ലക്ഷം രൂപ. സഭയുടെ കേന്ദ്ര സെക്രട്ടറിയേറ്റിന് 15 ലക്ഷം രൂപ. കോട്ടയത്ത് പബ്ലിക് സ്കൂളിന് 25 ലക്ഷം രൂപ. കോട്ടയത്ത് ബസ്സേലിയോസ് സെന്റർ കോംപ്ലക്സിന് 50 ലക്ഷം രൂപ. ഭവന സഹായ പദ്ധതിക്ക് 17 ലക്ഷം രൂപ. വിവാഹ സഹായ പദ്ധതിക്ക് 18 ലക്ഷം രൂപ എന്നിവ ഇതിൽ പെടുന്നുണ്ട്. കൂടാതെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശുപത്രികൾ, കാരുണ്യ ഗൈഡൻസ് സെന്ററുകൾ എന്നിവയ്ക്ക് ഗ്രാൻഡുകൾ ഉൾപ്പെടുത്തിയിട്ടുണ്ട്.

ബാലഭവനങ്ങൾ, ബാലികാഭവനങ്ങൾ, വൃദ്ധമന്ദിരങ്ങൾ, അഗതി മന്ദിരങ്ങൾ, വികലാംഗർക്കും മന്ദബുദ്ധികൾക്കുമുള്ള സ്ഥാപനങ്ങൾ അനാഥാലയങ്ങൾ എന്നിവയ്ക്കെല്ലാം പ്രത്യേക ഗ്രാൻഡുകൾ ഉൾപ്പെടുത്തിയിട്ടുണ്ട്.

കാതോലിക്കാദിനപിരിവിനത്തിൽ 60 ലക്ഷം രൂപയും വൈദിക ക്ഷേമനിധിയിലേക്ക് 50 ലക്ഷം രൂപയും വരവ് പ്രതീക്ഷിക്കുന്നുണ്ട്.

തിരുവനന്തപുരത്തുള്ള 'സിവിൽസർവ്വീസ് അക്കാദമി'യുടെയും കോട്ടയത്തുള്ള മാനവവികസന കേന്ദ്രത്തിന്റെയും പ്രവർത്തനം ഊർജ്ജിതപ്പെടുത്തുവാൻ തീരുമാനിച്ചു.

പുതുക്കിപ്പണിയുന്ന പരുമലപ്പള്ളിയുടെ പണി ഈ വർഷം പൂർത്തിയാക്കുന്നതിന് 85 ലക്ഷം രൂപ പരുമല ബജറ്റിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. കുഷ്ഠരോഗികളുടെ കുട്ടികളെ സംരക്ഷിക്കുന്ന ആന്ധ്രപ്രദേശത്തുള്ള യാച്ചാരം ബാലഗ്രാമം 33 ലക്ഷം രൂപയും പൂനയിലുള്ള ദേഹ്റോഡ് ബാലികാഗ്രാമം 22 ലക്ഷം രൂപയും ചെലവ് പ്രതീക്ഷിക്കുന്നു.

ബാഹ്യകേരളത്തിൽ മിഷൻ പ്രവർത്തനങ്ങൾ ഊർജ്ജിതപ്പെടുത്തുന്നതിനും പ്രത്യേകം ശ്രദ്ധ ചെലുത്തുന്നതാണ്. വടക്കേ ഇന്ത്യയിലും മറ്റു അവികസിത പ്രദേശങ്ങളിൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശുപത്രികൾ, അനാഥാലയങ്ങൾ എന്നിവ സ്ഥാപിക്കുന്നതാണ്. ഒറീസായിൽ 'കലഹണ്ടി' ഡെവലപ്മെന്റ് പ്രോജക്ടിന് 44 ലക്ഷം രൂപ ചെലവ് പ്രതീക്ഷിക്കുന്നു. മദ്ധ്യപ്രദേശ്, ബീഹാർ, തമിഴ്നാട് എന്നിവിടങ്ങളിൽ പല സ്ഥാപനങ്ങൾ തുടങ്ങുന്നതിന് വക കൊള്ളിച്ചിട്ടുണ്ട്.

അടുത്ത മാനേജ്മെന്റ് കമ്മറ്റിയോഗം ജൂലൈ മാസം 8-ാം തീയതി കൂടുന്നതിന് തീരുമാനിച്ചു.

## ഓർത്തഡോക്സ് സെമിനാരിയിൽ ഡോക്ടറൽ പ്രോഗ്രാം

**കോട്ടയം:** എഫ്.എഫ്.ആർ. ആർ.സിയിൽ 1999 ജൂൺ മുതൽ പഴയനിയമം, പുതിയനിയമം, ദൈവശാസ്ത്രം, സഭാചരിത്രം എന്നീ വിഷയങ്ങളിൽ ഡോക്ടറൽ ബിരുദകോഴ്സ് സെമിനാരിയിൽ ആരംഭിക്കുന്നു. സെറാമ്പൂർ യൂണിവേഴ്സിറ്റി സെനറ്റ് ഇതിന് അനുവാദം നല്കി.

കേരളത്തിലെ എപ്പിസ്കോപ്പൽ സഭകളുടേതായി നടത്തി വരുന്ന മൂന്നു സെമിനാരികൾ ചേർന്നു 1980 ജൂലൈ3-ന് സ്ഥാപിച്ചതാണ് എഫ്.എഫ്.ആർ. ആർ.സി. ഇത് മൂന്നു സെമിനാരികളിലെയും അദ്ധ്യാപകരുടെ കൂട്ടായ്മയാണ്. ഭാരതത്തിലെ ഉന്നത വേദശാസ്ത്ര വിദ്യാഭ്യാസരംഗത്തെ ഒരു എക്യുമെനിക്കൽ പ്രസ്ഥാനമാണിത്.

ഇവിടെ വേദശാസ്ത്രം, പുതിയനിയമം, പഴയനിയമം, സഭാചരിത്രം, മതം എന്നിവയിൽ ബിരുദാനന്തര പഠനത്തിനുള്ള സൗകര്യം ഉണ്ട്. ഇപ്പോൾ പിതൃവിജ്ഞാനിയം, ആരാധനാ വിജ്ഞാനിയം എന്നിവയിലും എം.റ്റി.എച്ച് ക്ലാസ്സുകൾ ആരംഭിച്ചു.

ഇന്ത്യയിലെ വിവിധ സഭകളിൽ നിന്നുള്ള 36 വിദ്യാർത്ഥികൾ ഇപ്പോൾ മാസ്റ്റർ ബിരുദത്തിന് പഠിക്കുന്നു. റവ. ഡോ. കെ.കെ. കോശി ചെയർമാനും, റവ. ഡോ. പി.എസ്. ദാനിയേൽ, ഫാ. ഡോ. കെ.എം. ജോർജ് എന്നിവർ കോ-ചെയർമാനും, ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ രജിസ്ട്രാറും ഡോക്ടറൽ പ്രോഗ്രാം ഡീനുമായി പ്രവർത്തിക്കുന്നു. ഡോക്ടറൽ ബിരുദമുള്ള 22 പേർ അദ്ധ്യാപകരായുണ്ട്.

സെറാംമ്പൂർ സർവ്വകലാശാലയിൽ ഏറ്റവും കൂടുതൽ വിഷയങ്ങളിൽ ഡോക്ടറൽ ഗവേഷണം നടത്തുവാനുള്ള അനുവാദം ലഭിച്ചിട്ടുള്ളത് എഫ്.എഫ്.ആർ.ആർ.സിക്കാണ്.

ഇത് ഒരു ഡോക്ടറൽ സെന്ററായി ഉയർത്തപ്പെട്ടതോടെ ചരിത്രത്തിലെ ഒരു നിർണ്ണായഘട്ടത്തിലേക്ക് പ്രവേശിക്കുകയാണെന്ന് ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ പറഞ്ഞു.

## ക്രൈസ്തവപീഡനം — ഗുജറാത്ത് മുന്നിൽ

കഴിഞ്ഞ ജനുവരി മുതൽ രാജ്യത്ത് ക്രിസ്ത്യാനികളെ ഉപദ്രവിച്ച 116 സംഭവങ്ങൾ റിപ്പോർട്ടു ചെയ്തതായും ഈ ആക്രമണങ്ങളിൽ 5 പേർ കൊല്ലപ്പെട്ടതായും ആഭ്യന്തര മന്ത്രി രാജ്യസഭയിൽ ചോദ്യോത്തരവേളയിൽ പ്രസ്താവിച്ചു. 116 ആക്രമണങ്ങളിൽ 94-ഉം ഗുജറാത്തിലാണ് റിപ്പോർട്ടു ചെയ്തത്. ക്രിസ്ത്യൻ മിഷണറിമാർക്കും ആരാധനാലയങ്ങൾക്കുമെതിരെയുള്ള അതിക്രമങ്ങളാണ് ഭൂരിഭാഗവും. മഹാരാഷ്ട്രയിൽ 10-ഉം ഒറീസായിൽ 7-ഉം അതിക്രമങ്ങൾ ഉണ്ടായി. കേരളത്തിലും ചില ഒറ്റപ്പെട്ട സംഭവങ്ങൾ റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ട്.

# നിയമിതരായി



പത്തനംതിട്ട: കാതോലിക്കേറ്റ് കോളേജ് പ്രിൻസിപ്പലായി പ്രൊഫ. ഇ. ജേക്കബ് ജോൺ ചുമതലയേറ്റു.

ഇൻഡോർ ക്രിസ്ത്യൻ കോളേജിൽനിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. ബിരുദം നേടിയശേഷം 1969-ൽ കാതോലിക്കേറ്റ് കോളജിൽ അദ്ധ്യാപകനായി. സെറാമ്പൂർ കോളേജിൽനിന്നും വേദശാസ്ത്രത്തിൽ ബിരുദംനേടി. ഓർത്തഡോക്സ് ക്രൈസ്തവ പ്രസ്ഥാനത്തിൽ സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. പ്രസ്ഥാനത്തിന്റെ സീനിയർ വൈസ് പ്രസിഡന്റ്, ഓർത്തഡോക്സ് കോളേജ് അദ്ധ്യാപക അസോസിയേഷൻ സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചു. പ്രസ്ഥാനത്തിന്റെ നവതി കോൺഫറൻസിന്റെ ജനറൽ കൺവീനറായിരുന്നു. സഭയുടെ വിവിധ ഭാഗങ്ങളിൽ വേദപാഠ ക്ലാസ്സുകൾക്കും സുവിശേഷ യോഗങ്ങൾക്കും നേതൃത്വം നല്കിവരുന്നു.

മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി അംഗമായി രണ്ടുതവണ തെരഞ്ഞെടുക്കപ്പെട്ട ഇദ്ദേഹം സഭയുടെ പല ഉത്തരവാദപ്പെട്ട ചുമതലകൾക്കും നിയോഗിക്കപ്പെട്ടിട്ടുണ്ട്. പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രി, നിരണം സെന്റ് മേരീസ് ഹൈസ്കൂൾ ഗവേർണിംഗ് ബോർഡ് അംഗം എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

കാതോലിക്കേറ്റ് കോളേജ് കൗൺസിൽ, ഗവേർണിംഗ് ബോർഡ് എന്നിവയിൽ അംഗമായി പ്രവർത്തിച്ചു. 1993 മുതൽ കോളേജ് ബർസാർ ആയി പ്രവർത്തിച്ചു വരികയായിരുന്നു.

ഇൻഡ്യൻ റെഡ്ക്രോസ് സൊസൈറ്റിയുടെ സംസ്ഥാന എക്സിക്യൂട്ടീവ് കമ്മറ്റിയാംഗം, പത്തനംതിട്ട ജില്ലാ ജോയിന്റ് സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചു.

നിരണത്ത് ഇലഞ്ഞിക്കൽ പരേതനായ ഇ.പി. ജേക്കബ് കത്തനാരുടെ മകനാണ്. പത്തനംതിട്ട ജില്ലാ മെഡിക്കൽ ഓഫീസർ ഡോ. സാറാ ഗ്രേസ് ജോൺ ആണ് ഭാര്യ. വിദ്യാർത്ഥികളായ നിധി, ജ്യോതി എന്നിവർ മക്കളാണ്.

---



ചുങ്കത്തറ: മാർത്തോമ്മാ കോളേജിലെ സീനിയർ അദ്ധ്യാപകനായ ഡോ. എ. വി. തമ്പി, പ്രിൻസിപ്പൽ ആയി ചാർജ്ജെടുത്തു. കോഴിക്കോട് സർവ്വകലാശാലയുടെ പ്രൊഫ. എം.എം. ഗനി ബെസ്റ്റ് ടീച്ചർ അവാർഡ് നേടിയിട്ടുണ്ട്. YMCA യുടെ ചുങ്കത്തറ ഘടകത്തിന്റെ പ്രസിഡണ്ടായും, കാലിക്കറ്റ് സബ്ബ് റീജിയണിന്റെ ചെയർമാനായും, സൗത്ത് വെസ്റ്റ് ഇൻഡ്യാ റീജിയണിന്റെ എക്സ്റ്റൻഷൻ ഏൻഡ് ഡെവലെപ്മെന്റ് കമ്മിറ്റിയുടെ ചെയർമാനായും പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോൾ നാഷണൽ കൗൺസിൽ ഓഫ് YMCA യുടെ യൂത്ത് ട്രെയിനിംഗ് കമ്മിറ്റിയിൽ അംഗമാണ്. പഴഞ്ഞി എം.ഡി. കോളേജ് ഗവേണിംഗ് കൗൺസിൽ അംഗമാണ്.

സെറാംപൂർ യൂണിവേഴ്സിറ്റിയുടെ Ph.D. ഗൈഡായിട്ടും, ബോർഡ് ഓഫ് സ്റ്റഡീസ് അംഗമായിട്ടും പ്രവർത്തിച്ചിട്ടുണ്ട്. സുവോളജിക്കൽ സൊസൈറ്റി ഓഫ് ഇൻഡ്യാ, ട്രോപ്പിക്കൽ എക്കോളജി, ഫ്രട്ടേർണിറ്റി ഓഫ് നേച്ചർ ലവിംഗ് കോളേജ് ടീച്ചേഴ്സ്, സുവോളജിക്കൽ സൊസൈറ്റി ഓഫ് കേരള മുതലായ സംഘടനകളിൽ അംഗമായിരുന്നിട്ടുണ്ട്. ഓർത്തഡോക്സ് സഭാംഗമാണ്. പഴനിയാണ് സ്വദേശം

## ബസ്സേലിയോസ് അവാർഡ് സി.പി. ചാണ്ടിക്ക്

സഭയിൽ പ്രശസ്ത സേവനങ്ങൾ കാഴ്ചവച്ചിട്ടുള്ള വ്യക്തികൾക്ക് പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ സ്മാരകമായി Baselios Geevarghese II Charity Fund-ന്റെ ആഭിമുഖ്യത്തിൽ നല്കുന്ന Baselios Award-ന് ഈ വർഷം സഭാകവി സി.പി. ചാണ്ടി തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം സഭയുടെ ആരാധനാഗീതങ്ങൾ മനോഹരമായും വൃത്തഭംഗം കൂടാതെയും മലയാളത്തിലേക്ക് തർജമ ചെയ്തതാണ് ഇന്ന് ഉപയോഗിച്ചുകൊണ്ടിരിക്കുന്നത്. ഇതിന്റെ അടിസ്ഥാനത്തിലാണ് ചാണ്ടിസാർ സഭാ അവാർഡിനായി തെരഞ്ഞെടുക്കപ്പെട്ടത്. പതിനായിരം രൂപയും ഫലകവുമാണ് അവാർഡ്. ഈ അവാർഡ് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ ശതാഭിശേഷം സമ്മേളനത്തിൽവച്ച് നല്കപ്പെട്ടു.

## സെമിത്തേരി പ്രവേശനം തടയരുത് – ഹൈക്കോടതി

**കൊച്ചി:** അങ്കമാലി ഭദ്രാസനാസ്ഥാനമായ ആലുവ തൃക്കുന്നത്ത് സെമിനാരി സെമിത്തേരിയിൽ പ്രവേശിച്ച് ശവസംസ്കാര ശുശ്രൂഷകളും മറ്റും നടത്തുന്നതിൽനിന്ന് പള്ളി വികാരിയും, സെമിനാരി മാനേജരുമായ റവ. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പായെ പോലീസിന് തടയാനാവില്ലെന്ന് ഹൈക്കോടതി വ്യക്തമാക്കി.

സെമിത്തേരിയിൽ പ്രവേശിക്കുന്നതിൽനിന്ന് തന്നെ പോലീസ് തടഞ്ഞതിനെതിരെ ജില്ലാ കലക്ടർ, പോലീസ് സൂപ്രണ്ട് എന്നിവരെ പ്രതിയാക്കി റവ. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പാ സമർപ്പിച്ച ഹർജിയിലാണ് ഇരുവിഭാഗം വാദം കേട്ടശേഷം ജസ്റ്റീസ് സി.എസ്. രാജൻ വിധി പ്രഖ്യാപിച്ചത്.

## കാതോലിക്കേറ്റ് അവാർഡ് (1999) ഡോ. കെ.എം. ചെറിയാനും, ഡോ. സാമുവൽ ചന്ദനപ്പള്ളിക്കും

വിവിധ മേഖലകളിൽ സ്തുത്യർഹമായ സംഭാവനകൾ നല്കിയിട്ടുള്ള മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾക്കായുള്ള സഭയുടെ പരമോന്നത ബഹുമതിയാണ് കാതോലിക്കേറ്റ് അവാർഡ്.

ആതുരശുശ്രൂഷാരംഗത്തെ അതുല്യ പ്രതിഭയും ഹൃദയശസ്ത്രക്രിയകളുടെ അനന്യ കർമ്മ സാഫല്യവും മദ്രാസ് മെഡിക്കൽ മിഷന്റെ വിജയശില്പിയുമാണ് ഡോ. കെ.എം. ചെറിയാൻ.

സാഹിത്യ ചരിത്രരംഗങ്ങളിലെ പണ്ഡിതോത്തംസയും മലങ്കരസഭ പൈതൃക ഗവേഷണത്തിലെ കുലഗുരുവും നാവിലും തൂലികയിലും വശ്യവചസും മാത്രമല്ല കേരള യൂണിവേഴ്സിറ്റിയുടെ ഡിലിറ്റും നേടിയിട്ടുള്ള വ്യക്തിയാണ് ഡോ. സാമുവൽ ചന്ദനപ്പള്ളി.

1999 ജാനുവരി മാസം 30-ാം തീയതി പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ 85-ാം ജന്മദിനാഘോഷനാളിൽ കാതോലിക്കേറ്റ് അവാർഡ് സമ്മാനിച്ചു.

## ദേശീയ അദ്ധ്യാപക അവാർഡ് നേടി

പത്തനംതിട്ട: റാന്നി-പെരുനാട് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആയിരുന്ന ശ്രീ ടി.വി. തോമസ് 1997-ലെ അദ്ധ്യാപകർക്കുള്ള ദേശീയ അവാർഡ് നേടി. ഇദ്ദേഹം 1998 മെയ് മാസം സർവ്വീസിൽനിന്നും വിരമിച്ചു. ഭാര്യ ലീലാമ്മ തോമസ് ഇതേ സ്കൂളിലെ ഹൈസ്കൂൾ സീനിയർ അസിസ്റ്റന്റാണ്. റിട്ട. ഹെഡ്മാസ്റ്റർ തോണിക്കടവിൽ ടി.ടി. വർഗ്ഗീസിന്റെയും റിട്ട. ഹെഡ്മിസ്ട്രസ് ടി.വി. അന്നമ്മയുടെയും മൂത്ത പുത്രനാണ്.

## ഈ വർഷം സെമിനാരിയിൽ പ്രവേശനം ലഭിച്ചവർ

കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരിയിൽ പ്രവേശനം ലഭിച്ചവർ: ജിബു എസ്. തങ്കച്ചൻ, മനോജ് കെ. വർഗ്ഗീസ് (തിരുവനന്തപുരം), പ്രസാദ് മാത്യു പി., തോമസ് പി, ഫിലിപ്പ് തരകൻ (കൊല്ലം).

എബി വി. വർഗ്ഗീസ്, ബിറ്റി മാത്യു, ജോർജ് പ്രസാദ് (തുമ്പമൺ), ഷിബു വർഗ്ഗീസ്, മാത്യു ഏബ്രഹാം (ചെങ്ങന്നൂർ), കോശി ഫിലിപ്പ് (നിരണം), തോമസ് ജോൺ, കുര്യൻ സക്കറിയ (കോട്ടയം), സിബി വർഗ്ഗീസ് (ഇടുക്കി), തോമസ്കുട്ടി എ.വി., റോബിൻ മർക്കോസ് (കണ്ടനാട്), മോൻസി പി.സി., ജോസഫ് പി. വി. (സുൽത്താൻ ബത്തേരി).

ഡീക്കൻ ജോസഫ് കെ. ജോൺ (മലബാർ), ശോബൻ ബേബി, അനിൽ ജോയി (ഡൽഹി), അജി തോമസ് ഫിലിപ്പ്, പോൾ റ്റി. വർഗ്ഗീസ് (വിദ്യാർത്ഥിപ്രസ്ഥാനം), കൊച്ചുമോൻ ജോൺ (മിഷൻ ബോർഡ്), ബ്രദർ. കെ. തോമസുകുട്ടി (മൗണ്ട് ഹോറേബ് ആശ്രമം), ബ്രദർ. ബിനു ജോർജ് (ഹോളി ട്രിനിറ്റി ആശ്രമം).

മദ്ധ്യവേനൽ അവധിക്കുശേഷം സെമിനാരി ജൂൺ 14-ന് തുറക്കും.

## വായനക്കാരുടെ ശ്രദ്ധയ്ക്ക്

1. മലങ്കരസഭയിൽ പ്രസിദ്ധീകരണത്തിനായി അയയ്ക്കുന്ന വിവിധ മത്സരവിജയികളുടെയും തെരഞ്ഞെടുക്കപ്പെടുന്നവരുടെയും വാർത്ത, ഫോട്ടോ ഇവയോടൊപ്പം, ഇടവക വികാരിയുടെ സാക്ഷ്യപത്രം/ബന്ധപ്പെട്ട അധികാരികളുടെ സാക്ഷ്യപത്രം/സർട്ടിഫിക്കറ്റ് ഇവയിൽ ഏതെങ്കിലും അയച്ചുതരേണ്ടതാണ്.
2. ഫോട്ടോ ഇടുന്നതിന് സൈസ് അനുസരിച്ച് സ്കാനിങ് ചാർജ് നല്കേണ്ടതാണ്.
3. വാർത്തകൾ, പരസ്യങ്ങൾ എന്നിവ പ്രസിദ്ധീകരിക്കേണ്ട മാസത്തിന് തലേമാസം 20-ാം തീയതിക്കുമുമ്പ് ഓഫീസിൽ ലഭിച്ചിരിക്കേണ്ടതാണ്.
4. ഇടവക തലത്തിലുള്ള വാർത്തകൾ പ്രസിദ്ധീകരിക്കണമെങ്കിൽ ആ ഇടവകകളിൽ 80% മേൽ അംഗങ്ങൾ വരിക്കാരായിരിക്കണം.
5. ദേവാലയ കൂദാശ, ജൂബിലികൾ തുടങ്ങിയ പ്രധാന സംഭവങ്ങളുടെ വാർത്തകൾ പ്രസിദ്ധീകരിക്കുന്നതാണ്.

### പുതിയ പുസ്തകങ്ങൾ

ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ രചിച്ച 'ആദ്ധ്യാത്മികതയുടെ യഥാർത്ഥ സ്ത്രോതസ്സുകൾ' എന്ന പുസ്തകം പ. കാതോലിക്കാ ബാവാ ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസിനു നല്കി പ്രകാശനം ചെയ്തു.

റവ. ഡോ. കല്ലറയ്ക്കൽ അബ്രഹാം ജോർജ് രചിച്ച 'പ്രതീക്ഷാ സന്ദേശങ്ങൾ' എന്ന ഗ്രന്ഥം ഡോ. ബാബു പോളിന് നല്കി പ. കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ 'ഓർത്തഡോക്സ് ചർച്ച്' എന്ന ഇംഗ്ലീഷ് ഗ്രന്ഥം പ. കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു.

## കൗൺസിലിംഗ് പരിശീലനത്തിന് അപേക്ഷകൾ ക്ഷണിക്കുന്നു

ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പ്രത്യാശാ കൗൺസിലിംഗ് ട്രെയിനിംഗ് സെന്ററിലെ 4-ാമതു ബാച്ചിലേക്കുള്ള പ്രവേശനത്തിന് അപേക്ഷകൾ ക്ഷണിക്കുന്നു. വൈദികർ, ശെമ്മാശന്മാർ, കന്യാസ്ത്രീകൾ, ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ നേതൃത്വം കൊടുക്കുന്ന ബിരുദധാരികളായ സ്ത്രീപുരുഷന്മാർ എന്നിവർക്ക് മുൻഗണന. അപേക്ഷാഫോറത്തിനും, പ്രോസ്പെക്ടസിനും, കോ-ഓർഡിനേറ്റർ, പ്രത്യാശാകൗൺസിലിംഗ് സെന്റർ, പി.ബി. 98, കോട്ടയം-1 എന്ന വിലാസത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷകൾ മെയ് 31-നകം ലഭിച്ചിരിക്കണം.

## ഗൈഡൻസ് സെന്റർ

**കോയമ്പത്തൂർ:** ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസിഡണ്ടും ആചാര്യ ഫാ. കെ.വി. യാക്കോബ് യൂണിറ്റ് പ്രസിഡണ്ടും തടാകം ക്രിസ്തുശിഷ്യ ആശ്രമം കേന്ദ്രമാക്കി പ്രവർത്തിക്കുന്ന നാംസ് കോയമ്പത്തൂർ യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ നാംസ് എഡ്യുക്കേഷനൽ ആൻഡ് സോഷ്യൽ ഗൈഡൻസ് സെന്റർ എന്ന പേരിൽ ഒരു സാമൂഹ്യസേവന സംഘടന 21-3-'99 മുതൽ ജെ.എം. ഹോസ്പിറ്റൽ ക്യാമ്പസ് 11/40, തടാകം റോഡ്, ഇടയപാളയം, കോയമ്പത്തൂർ-25 എന്ന ആഫീസ് വിലാസത്തിൽ പ്രവർത്തനം ആരംഭിച്ചിരിക്കുന്നു.

കോയമ്പത്തൂരിലും പരിസരങ്ങളിലും ഉള്ള വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ അഡ്മിഷനുവേണ്ടിയും വിവിധ ആശുപത്രികളിൽ ചികിത്സയ്ക്കുമായി വന്നെത്തുന്ന വിദ്യാർത്ഥികൾക്കും രോഗികൾക്കുംവേണ്ടി നല്ല മാർഗ്ഗനിർദ്ദേശങ്ങൾ നല്കുന്നതിനുവേണ്ടിയും ആത്മീയമായ ഒരു പരിപോഷണം നല്കുക എന്നുമുള്ള ലക്ഷ്യം മാത്രം ഉദ്ദേശിച്ചുകൊണ്ട് രൂപീകരിച്ചിട്ടുള്ള ഒരു സാമൂഹ്യ സേവന സംഘടനയാണ് ഇത്. കേന്ദ്ര ആഫീസ് മാവേലിക്കര മിഷൻ ട്രെയിനിംഗ് സെന്റർ ആണ്.

അടുത്ത അദ്ധ്യയനവർഷത്തിൽ കോയമ്പത്തൂരിലെ പ്രൊഫഷണൽ കോളേജുകൾ നേഴ്സിംങ് കോളേജുകൾ എന്നിവിടങ്ങളിൽ അഡ്മിഷൻ ആഗ്രഹിക്കുന്ന വിദ്യാർത്ഥികളും വിദഗ്ധ ചികിത്സ ആവശ്യമുള്ള രോഗികളും മേൽ കാണിച്ചിരിക്കുന്ന അഡ്രസ്സിലോ താഴെ കാണുന്ന ഫോൺ നമ്പരിലോ ബന്ധപ്പെടാവുന്നതാണ്.

മാത്യു വർഗ്ഗീസ്
(സെക്രട്ടറി)
ഫോൺ: 0422-442206
ആഫീസ് (24 മണിക്കൂർ)
0422-453827, 431846

## കുവൈറ്റ് ഓർത്തഡോക്സ് കൺവൻഷൻ

കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിലുള്ള ബസേലിയോസ് മൂവ്മെന്റിന്റെ രജതജൂബിലിയുടെ സമാപനത്തോടനുബന്ധിച്ച് നടത്തിയ കൺവൻഷനിലും, ധ്യാനയോഗത്തിലും ബുധനൂർ സെന്റ് ഏലിയാസ് പള്ളി വികാരി റവ. ഫാ. നൈനാൻ വി. ജോർജ് ആറ്റുവാ മുഖ്യപ്രഭാഷകനായിരുന്നു. വികാരി ഫാ. ഡോ. ഉമ്മൻ എബ്രഹാം കൺവൻഷൻ പരിപാടികൾക്കു നേതൃത്വം നല്കി.

# സാഹിത്യ അവാർഡുകൾ ഉപജാപക സംഘത്തിന്റെ കൈകളിൽ: പാലാ കെ. എം. മാത്യു

**കോട്ടയം:** ഏപ്രിൽ 24. കേരളത്തിലെ സാഹിത്യ അവാർഡുകൾ അർഹതപ്പെട്ടവർക്ക് നല്കുന്നതിലുപരി തല്പരകക്ഷികൾ സ്ഥാപിതതാല്പര്യക്കാർക്ക് നല്കുകയാണ്. A എന്നയാൾ B യ്ക്കും B തിരിച്ച് A യ്ക്കും അവാർഡുകൾ നല്കുക എന്നതാണ് ഇന്നത്തെ രീതി. ജോയൻ കുമരകത്തിന്റെ ഷഷ്ഠിപൂർത്തി സുഹൃത് സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് ശ്രീ പാലാ കെ.എം. മാത്യു പറഞ്ഞതാണിത്. ബാലസാഹിത്യകാരന്മാരിൽ അഗ്രഗണ്യനായ ജോയൻ കുമരകത്തിന് അവാർഡുകൾ ലഭിക്കാത്തത് അദ്ദേഹം ഉപജാപക സംഘത്തിൽ ഉൾപ്പെടാത്തതുകൊണ്ടാണ്.

30 വർഷമായി മലങ്കര സഭാ മാസികയിൽ തുടർച്ചയായി കുഞ്ഞിച്ചായൻ എന്ന പേരിൽ ബാലപംക്തി കൈകാര്യം ചെയ്തിരുന്ന ശ്രീ ജോയനോട് മലങ്കര സഭ കടപ്പെട്ടിരിക്കുന്നു എന്ന് അദ്ധ്യക്ഷ പ്രസംഗത്തിൽ ഫാ. ഡോ. ജേക്കബ് കുര്യൻ അനുസ്മരിച്ചു.

കോട്ടയം സോഫിയാ സെന്ററിൽ കൂടിയ സുഹൃത് സമ്മേളനത്തിൽവച്ച് ഫാ. ടി. എ. ഇടയാടി മലങ്കര സഭയുടെ ഉപഹാരം കുഞ്ഞിച്ചായന് സമ്മാനിച്ചു.

ബോബൻ തോപ്പിൽ, തോമസ് നീലാർമഠം എന്നിവർ പ്രസംഗിച്ചു. ശ്രീ കുര്യൻ മാമ്പറ കുഞ്ഞിച്ചായനെക്കുറിച്ച് എഴുതിയ കവിത അവതരിപ്പിച്ചു.

ശ്രീ പോൾ മണലിൽ സ്വാഗതം ആശംസിച്ചു.

## മലങ്കരസഭ മാസിക പ്രത്യേക അറിയിപ്പ്

'മലങ്കരസഭാ മാസിക' ഉള്ളടക്കത്തിലും രൂപകല്പനയിലും പല ആവശ്യപരിഷ്കാരങ്ങളും വരുത്തിയിരിക്കുന്നതിനെ സംബന്ധിച്ച് പല വായനക്കാരും സംതൃപ്തിയും അഭിനന്ദനവും അറിയിച്ചു കാണുന്നതിൽ ഞങ്ങൾ കൃതജ്ഞരാണ്. വരിക്കാരുടെ എണ്ണവും വർദ്ധിച്ചുകൊണ്ടിരിക്കുന്നു എന്നറിയിക്കുന്നതിൽ സന്തോഷമുണ്ട്. പേപ്പറിന്റെ വിലയിലും അച്ചടി, ഡി.റ്റി.പി. ചെലവുകളിലും വലിയ വർദ്ധനവുകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതിനാൽ, വരിസംഖ്യയിലും ചില പരസ്യനിരക്കുകളിലും അല്പം വർദ്ധന വരുത്തുവാൻ നിർബന്ധിതരായിരിക്കുന്നു. ഇൻഡ്യയ്ക്കുള്ളിൽ വാർഷിക വരിസംഖ്യ 50 രൂപയായി വർദ്ധിപ്പിച്ചിരിക്കുന്നത്, ഇതുപോലുള്ള മറ്റു പ്രസിദ്ധീകരണങ്ങളുടേതിൽനിന്ന് ഇപ്പോഴും കുറവാണ് എന്ന് മാന്യ വായനക്കാർ മനസ്സിലാക്കുമല്ലോ. വർദ്ധനവുകൾ താഴെക്കൊടുത്തിരിക്കുന്നു. 1999 ഏപ്രിൽ മുതൽ ഈ വർദ്ധനവ് പ്രാബല്യത്തിൽ വരുത്തുകയാണ്. ഇതുവരെയും സഹകരിച്ച മാന്യ വായനക്കാർ തുടർന്നും സഹകരിക്കണം എന്ന് അഭ്യർത്ഥിക്കുന്നു.

ചീഫ് എഡിറ്റർ

### വരിസംഖ്യയിലും പരസ്യനിരക്കുകളിലും വരുത്തിയിരിക്കുന്ന മാറ്റം

**ഇൻഡ്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | 5 രൂപാ |
| ഒരു വർഷം | 50 രൂപാ |
| നാല് വർഷം | 180 രൂപാ |
| പത്ത് വർഷം | 450 രൂപാ |

**ഇൻഡ്യയ്ക്ക് വെളിയിൽ**

| | |
|---|---|
| യു.എസ്.എ. | $ 15 Doller |
| മറ്റ് രാജ്യങ്ങൾ | Rs. 600/- |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Back Cover (Colour) | 10000 |
| " (Black & White) | 3500 |
| Front Inside | 2500 |
| Back Inside | 2250 |
| Full Page | 1750 |
| Half Page | 1000 |
| Quarter | 750 |
| Minimum (Matrimonial / Classified same rate) | 500 |
| Favours Block (Stamp Size) | 200 |

## കുരിശടി തകർത്തു

**റാന്നി:** തോട്ടമൺ ഓർത്തഡോക്സ് ദേവാലയത്തിന്റെ റാന്നി–പത്തനംതിട്ട മെയിൻ റോഡ് സൈഡിലുള്ള വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ നാമത്തിലുള്ള കുരിശടി അക്രമികൾ തകർത്തു.

പുറത്തുള്ള ഗ്ലാസ് ജനൽ തകർത്ത് അകത്തുവച്ചിരുന്ന വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ ഫോട്ടോ തല്ലിത്തകർത്തു.

പോലീസ് സംഭവസ്ഥലത്ത് എത്തി വേണ്ട നടപടികൾ എടുത്തെങ്കിലും അക്രമികളെ ഇതുവരെ പിടിച്ചിട്ടില്ല.

വാജ്പേയ് ഗവണ്മെന്റ് പാർലമെന്റിൽ വിശ്വാസവോട്ടെടുപ്പിൽ പരാജയപ്പെട്ട ദിവസം രാത്രിയിലാണ് കുരിശടി തകർക്കപ്പെട്ടത്.

## മോഷ്ടാക്കളെ പിടിച്ചു

**പത്തനംതിട്ട:** ഏതാനും മാസങ്ങൾക്കുമുമ്പ് കുമ്പഴ മാർ ശെമവോൻ ദെസ്തൊനി ഓർത്തഡോക്സ് പള്ളി അതിക്രമിച്ചു കയറി തകർത്ത മോഷ്ടാക്കളെ പിടികൂടി.

പത്തനാപുരത്തുനിന്നാണ് മോഷ്ടാക്കളെ പിടികൂടിയത്. ദുഃഖവെള്ളിയാഴ്ച ദിവസം മോഷ്ടാക്കളുമായി പോലീസ് പള്ളിയിലെത്തുകയും ജനങ്ങൾക്ക് മോഷ്ടാക്കളെ കാണുന്നതിന് സൗകര്യം ഒരുക്കുകയും ചെയ്തു.

## മൈലപ്ര പള്ളി പെരുന്നാൾ

മൈലപ്ര സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി പെരുന്നാൾ മെയ്മാസം 5,6 തീയതികളിൽ ആഘോഷിച്ചു. പെരുന്നാളിനോടനുബന്ധിച്ച് മുൻ വികാരിമാരെ ആദരിക്കുന്ന ഒരു സമ്മേളനവും ക്രമീകരിച്ചിരുന്നു.

## സൺഡേസ്കൂൾ വാർത്ത

# സൺഡേസ്കൂൾ ദിനം

**1999** -ലെ സൺഡേസ്കൂൾ ദിനം മെയ്മാസം 23-ാം തീയതി ഞായറാഴ്ച പെന്തിക്കൊസ്തിദിനത്തിലാണ്. അന്നേദിവസം എല്ലാ പള്ളികളിലും സൺഡേസ്കൂളിനുവേണ്ടി പ്രാർത്ഥിക്കുകയും അന്നത്തെ സ്തോത്രകാഴ്ച അതിനായി വേർതിരിക്കുകയും ചെയ്യുന്നു. ഇതു സംബന്ധിച്ചുള്ള പ. കാതോലിക്കാബാവാ തിരുമേനിയുടെ കല്പന എല്ലാ പള്ളികളിലും യഥാസമയം ലഭിച്ചിട്ടുണ്ടാവും.

സ്തോത്രകാഴ്ച കൂടാതെ സൺഡേസ്കൂൾ അധ്യാപകരുടെ നേതൃത്വത്തിലും കുട്ടികളുടെ സഹകരണത്തിലും ഇടവകകളിലെ എല്ലാ ഭവനങ്ങളിൽനിന്നും കവർപിരിവും നടത്തുന്നുണ്ട്. കഴിഞ്ഞവർഷം സ്തോത്രകാഴ്ചയായി 3,47,194.02 രൂപായും, കവർപിരിവിനത്തിൽ 3,26,276.10 രൂപായും ലഭിച്ചു. ഓരോ വർഷവും രണ്ടിനത്തിലും വർദ്ധനവ് കാണുന്നു എന്നു രേഖപ്പെടുത്തുന്നതിൽ സന്തോഷമുണ്ട്. പ്രധാനമായും അതിനുള്ള കാരണം ഗൾഫ് മേഖലയിലുള്ള ഇടവകകളും സൺഡേസ്കൂളുകളും കൈതുറന്നു പ്രവർത്തിക്കുന്നതുകൊണ്ടാണ്. പ്രസ്ഥാനം അവരോട് പ്രത്യേകം കടപ്പെട്ടിരിക്കുന്നു. ഞങ്ങളുടെ അകമഴിഞ്ഞ നന്ദി അറിയിക്കുകയും ചെയ്യുന്നു.

കേരളത്തിനകത്തെ ക്രമീകരണം; കവർപിരിവിൽ ലഭിക്കുന്ന തുകയുടെ പത്തുശതമാനം ഓരോ സ്കൂളിനും, മുപ്പതുശതമാനം അതതു ഡിസ്ട്രിക്റ്റിനും, ഇരുപതുശതമാനം ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങൾക്കും എന്നാണ്. കവർപിരിവിന്റെ നാല്പതു ശതമാനം മാത്രമേ കേന്ദ്രത്തിൽ ലഭിക്കുന്നുള്ളു എന്നു ചുരുക്കം. ഇപ്രകാരം കഴിഞ്ഞവർഷം കേന്ദ്രത്തിനു ലഭിച്ചത് 4,29,438.07 രൂപായായിരുന്നു. ഇതുകൂടാതെ സൺഡേസ്കൂൾ പ്രവർത്തനത്തിനായി കാതോലിക്കാദിനപ്പിരിവിലെ വിഹിതമായി സഭാകേന്ദ്രത്തിൽനിന്നു ലഭിക്കുന്ന 16,000.00 രൂപായും മാത്രമാണ് സൺഡേസ്കൂളിന്റെ ആകെ വരുമാനം. അതിൽനിന്നു വേണം, ഓരോ ഭദ്രാസനത്തിലും നടത്തുന്ന അദ്ധ്യാപകപരിശീലന ക്യാമ്പിനുള്ള ഗ്രാന്റ്, വിവിധ മത്സരങ്ങളിൽ വിജയികളാകുന്ന കുട്ടികൾക്കുള്ള സമ്മാനം, പരീക്ഷാ നടത്തിപ്പിനുള്ള ചെലവുകൾ, കേന്ദ്ര ഓഫീസിലെ സ്റ്റാഫിനുള്ള ശമ്പളം, പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാനുള്ള ചെലവ് എന്നിവയ്ക്കെല്ലാം വകയുണ്ടാക്കേണ്ടത്. ഈ വർഷത്തെ ബജറ്റിൽ സൺഡേസ്കൂൾ ദിനത്തിലെ വരവായി 10,00,000 രൂപായാണ് പ്രതീക്ഷിക്കുന്നത്. അതു സാധ്യമാകണമെങ്കിൽ ഓരോ സൺഡേസ്കൂളിന്റെയും ഹെഡ്മാസ്റ്ററന്മാരും അധ്യാപകരും ആത്മാർത്ഥമായി ഉത്സാഹിച്ചാൽ മതി. അന്നത്തെ കാണിക്ക മുഴുവൻ തുകയും അയയ്പ്പിക്കുന്നതിനും, കവർപ്പിരിവ് മുതിർന്ന ക്ലാസ്സുകളിലെ കുട്ടികളുടെ സഹകരണത്തോടെ എല്ലാ ഭവനങ്ങളിൽനിന്നും സമാഹരിക്കുന്നതിനും ശ്രദ്ധിക്കണം.

ഒ.വി.ബി.എസ്: സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ പ്രധാനപ്പെട്ട ഒരു ഡിപ്പാർട്ടുമെന്റ് ആണ് ഒ.വി.ബി.എസ്. അതിനുവേണ്ടി ഒരു പ്രത്യേക കമ്മറ്റി പ്രവർത്തിക്കുന്നു. പാട്ടുകൾ തെരഞ്ഞെടുത്ത് കാസറ്റുകൾ ഉണ്ടാക്കുക, ധ്യാനസഹായി, പാഠപുസ്തകങ്ങൾ മുതലായവ യഥാസമയം എഴുതി പ്രസിദ്ധീകരിക്കുക എന്നീ കാര്യങ്ങളെല്ലാം അവർ കൃത്യമായി നിർവ്വഹിക്കുന്നു. ഈ വർഷത്തെ പൊതുപഠനവിഷയം: "ദൈവം നമ്മുടെ അഭയം" (സങ്കീ 9:9) എന്നുള്ളതാണ്.

വർഷംതോറും പുതുതായി യൂണിറ്റുകൾ ഇടവകകളിൽ സംഘടിപ്പിച്ചു പ്രവർത്തിക്കുന്നു. കുട്ടികൾക്കെല്ലാം ആവേശവും ഉത്സാഹവും നല്കുന്ന ഒരു പരിപാടിയാണ്. ഓരോ ഇടവകയിലും ഗണ്യമായ തുക ഇതിന്റെ നിർവ്വഹണത്തിനുവേണ്ടി ചെലവിടുന്നുണ്ട്. ഏപ്രിൽ-മെയ് മാസങ്ങളിലായിട്ടാണ് പ്രവർത്തനം നടക്കുന്നത്. ഇതര സഭകളിൽനിന്നും അക്രൈസ്തവ വിഭാഗത്തിൽനിന്നും അനവധി കുട്ടികൾ ഈ പരിപാടിയിൽ ഉത്സാഹപൂർവ്വം പങ്കെടുക്കുന്നുണ്ട്. ○

---

*17-ൽ നിന്നും തുടർച്ച*

ടുത്തവും മിന്ന് കെട്ടലും അവർത്തനം നീളുമോ? രോമം കത്രിക്കുന്ന ഇടയന്റെ മുമ്പാകെയുള്ള ആടിനെപ്പോലെയോ, ക്ഷുരകന്റെ കത്തിക്ക് താഴെയുള്ള കഴുത്തുപോലെയോ നാം ഈ കലാതിലകത്തെ അനുസരിക്കുന്നു. ആവർത്തനത്തിന് ആ രംഗത്തിന്റെ ഒട്ടേറെ ഫോട്ടോയിൽ ഇടം തട്ടിയെടുത്തവൻ ഒരിക്കൽമാത്രം വേറിട്ടൊരു ശബ്ദംകേട്ടു, മണവാളൻ മന്ത്രിച്ചത്. ആവർത്തനം ആവശ്യമില്ല. ഇരട്ടിമധുരം വേണ്ട. എത്ര മണവാളന്മാർക്ക് ഇങ്ങനെ കലയോട് തിരിച്ചടിക്കാൻ തല ഉയരും?

ക്വയറിന്റെ വിദഗ്ദ്ധസേവനം വിവരിക്കേണ്ടതുതന്നെയാണ്. അവർ കല്യാണ ശുശ്രൂഷയ്ക്കാകെ നിറവും നിയന്ത്രണവും നല്കുന്നു. താളവും മേളവും ഒരുക്കുന്നു. അനുരാഗത്തിന്റെ രാഗങ്ങൾ മീട്ടുന്നു. വിവാഹത്തിന്റെ വേദശാസ്ത്രം അറിയാത്തവർക്കുപോലും സംഗീതസദ്യ വിളമ്പുന്നു. തപ്പും കൊട്ടും പഴയ നിയമത്തിലുമുള്ളതല്ലേ? നല്ല ക്വയറുകൾക്ക് അതിന്റേതായ functional attraction ഉണ്ട്. വന്നുചേരുന്ന മണവാളനേയും മണവാട്ടിയേയും ട്രാഫിക്ക് പോലീസുകാരനെപ്പോലെ സ്റ്റോപ്പാക്കുന്നു. ആൺമേധാവിത്വം മാറി തീർന്നിട്ടില്ലാത്തതുകൊണ്ട് ആദ്യം മണവാളനെ ക്വയർ മാനേജർ ഏറ്റുവാങ്ങി സ്ലോമോഷനിൽ അകത്തേയ്ക്ക് ആനയിക്കുന്നു. അകമ്പടിയായി ഒരു ആൺ ആഗമന ഗീതം. നില്ക്കേണ്ടിടത്തുനിന്നു കഴിഞ്ഞാൽ പെൺ ആഗമനത്തോടെ മണവാട്ടിയും. എല്ലാം കഴിയുമ്പോൾ അനുഗ്രഹാശംസയോടൊത്തൊടെ തിരിച്ചുവിടലും കാണാൻ കൗതുകം കേൾക്കാൻ ഇമ്പം.

എന്നാൽ കൂദാശയുടെ കടിഞ്ഞാൺ ക്വയറിന്റെ കൈയിലും കാലിലുമാകുന്നതിൽ കണ്ണുകടിയുള്ള കത്തനാരന്മാരുണ്ട്. നിറംമാറ്റി ചൊല്ലുമ്പോൾ നിയന്ത്രണം വിട്ടുപോകുന്ന ഉന്നതരുമുണ്ട്. വൈദികവൃന്ദം സ്തംഭനത്തിൽ. അതുപോരാ മംഗല്യം മംഗളമാകണം. പിണങ്ങി പുറകോട്ടുപോകരുത്. ഇണങ്ങി മുന്നോട്ട്. കലാത്രിത്വത്തെ വി. ത്രിത്വത്തിൽനിന്നും നീക്കരുത്. ○

---

## തിരുത്ത്

മാർച്ച് ലക്കം മർത്തമറിയം സമാജം വാർഷിക പരീക്ഷാ ഫലം ജൂനിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം - ലീനാ സജി ജേക്കബ്, സെഹിയോൻ ചാപ്പൽ, തിരുവല്ലാ എന്നുള്ളത് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളി, മീന്തലക്കര, തിരുവല്ലാ എന്ന് തിരുത്തി വായിക്കണം.

അപകടങ്ങളിൽനിന്നും പൈശാചിക ഉപദ്രവങ്ങളിൽനിന്നും സുരക്ഷിതത്വവും സാമൂഹിക ജീവിത വിജയവും പഠന വിജയവും കുടുംബജീവിത വിജയവും സമാധാനവും ലഭിച്ചു- നന്ദി.



**T.V. Geevarghese, Leny, Gregory, Maria & T.V. Verghese**

---

## For Favours Received








Mini T
Baroda

താമസിച്ചതിൽ ക്ഷമാപണം
Benson & Smitha Punnavely

Lincy, Mariamma
Itarsi








P.V. Varghese

K.M. Varghese
Salem

A. Mathai
Bhubaneswar

Leelamma Thomas
Thallayil





Susan Ninan

"കർത്താവേ നിൻ രക്തശരീരങ്ങൾ കൈക്കൊണ്ട്
ഭക്തരതായി മരിച്ചോർക്കരുളണമേ നല്ലോർമ്മ
നിൻെറ മഹത്വമുദിക്കുംനാൾ
നിൽക്കണമവർ വലഭാഗത്ത്"

28th Death Anniversary
(27-5-1999)

1st Death Anniversary
(4-6-1999)



Mani Korah
**(Rtd. Post Master)**



Aleyamma Korah

Kappilamoottil, Muttambalam,
Kottayam

*Inserted by*

Mrs. & Mr. K.K. Kuriakose, Kottayam
Mrs. & Mr. Korah K. Korah USA
Mrs. & Mr. Kuruvilla Korah, USA.

*Licence No. 475, 11th April 1946. Registered No. KL KTM-38*

**THE MALANKARA SABHA**

CATHOLICATE OFFICE, KOTTAYAM-686 038

# ചരമവാർഷികം



**കുഞ്ഞമ്മസാർ**

**ചെങ്ങന്നൂർ**

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.